# THE CHURCH WEEKLY

Vol. VI | SUNDAY 20th JANUARY 1952 | PRICE 2 ANNAS PER COPY | NO. 2

# TOWARDS A SPIRITUAL REVIVAL IN THE ORTHODOX CHURCH OF INDIA

## A FEW PRACTICAL SUGGESTIONS.

(Rev. Dn. Munduvel V. George M. A. BD.)

I

This paper is being written after December 21, 1951, when Chief Justice Mr. Kunjuraman has pronounced his judjment against the Orthodox Church of India, depriving it of quite a lot of its material wealth. Will the loss of material wealth pave the way for regaining the Spiritual wealth that we have lost on the way? Is not the time ripe for the ancient Church of ours to view things in their right perspective? Have we any more time to lose by being an introverted Church fighting for petty things while our most important duties are ignored. I believe that these and similar questions are in the mind of every one of us in these critical days. There may be some who think that we should go to the Supreme Court and fight till the last ditch if there is any possibility of doing so. Should we? Is there no other alternative? May I beg to submit that the fullness of time has come for the Orthodox Church of India to let the Patriarch party take whatever they want, pronounce a sacred vow that we will for ever-more be independent, free of any foreign yoke, thoroughly committed to the cause of Christ and His Church in India and eager to 'rise up and build rallying around Jesus Christ' the Supreme Head of the universal Church and His Holiness the Catholicos, the Supreme Head of the Orthodox Church of India, direct successor to the Throne of St. Thomas the Apostle. It is only by a discrepency of history that we have lately got entangled with the so-called Jacobite Church under the Patriarch in Homes, one of the many claimants of the Throne of Antioch. In any case we have to be an indegenous Church of India - which we are in many respects - if our voice is to be heard by our fellow country-men in this subcontinent.

Failure is a stepping-stone to success. If there is one single lesson that we learn from the history of the Christian Church, it is this indubitable fact that no vital Church has ever been weakend by persecution and calamities. On the other hand, "the blood of the martyrs is the seed of the Church". If certain branches have been cut away by the invasion of the Turks, there may be other reasons also behind it such as the lost sense of mission and shameful corruption within. The Church is a supernatural body, the heavenly Jerusalem, the Community of the Redeemed, the Body of Christ, a Living Temple, whose builder and Maker is God. Hence there is no reason to fear an external enemy, except fear itself. For such a time as this loving service is the cure-all and faith is the answer.

(1) Right kind of leadership

The first and foremost suggestion that the writer would venture to make for a spiritual Revival in our Church is that we should find out ways and means of having *'consecrated and educated ministry'* in the Church, *pioneering missionaries* at the growing edge of the Church, and better skill and method in the recruiting and training of young men and women for these purposes. Was unto a Church whose priest is less educated than its lay people.

No laity can grow beyond the clergy. If our Church is not missionary-minded, it is because our priests are not missionary-minded. If our young people are not coming forward to full time service of the Church, it is because those who have already come forward are not challenging the younger generation at all. Further more, those who are already in the ministry, seem to be alienating the youth by their indifference, lack of initiative, secular life, pecuniary conditions for Christian service and selfishness. It is imperative that the Church raise the standard of candidates for ordination. We have to move very fast to making at least a thorough devotion to Christ and His Church and a minimum qualification of B. A. as the two requirements of all those who want to be ordained in our Church. Such candidates must have a thorough theological education, equal to the standard of B. D. before they are fully ordained. This leads us to the realization of the need of a first-rate *Theological College* with a good staff and an adequate library. We will never make our presence felt in India until and unless we have an army of missionaries called of God and well trained. Our Theo-

logical Seminary has to be a centre of quite a lot of Theological thinking, a haven of rest for the restless mind, a producer of text-books fitting to the climate of India an Interpreter of our supra-national faith in terms that are intelligible to the Indian mind and a maintainer of a high Christian atmostphere· We have to explore further means of making the Seminary both acadamically high and functionally geared. I can hardly over-estimate the importance of implementing this suggestion without any delay if we are to survive and see a revival·

**(2) Youth-work to be stepped up**

My second suggestion would deal with work on the level of *young people* in the parishes, high schools and Colleges· They must know what the Christian faith is, what are the Biblical bases for the interpretation that our Church gives to various doctrines, why should they choose the missson field as a life vocation, what are the ways they can live a victorious life, what is theChristian alternative to communism, and what they can do as the light of the world, salt of the earth and extension of the Incarnation. Cells, Bible Classes and Youth Fellowships must be organized in every parish, high school and college. We need full - time secretaries of the Orthodox Student Movement and part-time workers in every centre. No young xian people, no Church tomorrow. Hence, let us prayerfully work among them and revive them for Christ. Let us organise a band of workers to go around and work in each parish, school & College.

**(3) Aggressive Evangelism**

Thirdly, there should be an Evangelistic Association incorporating the Servants of the Cross as a part of it and centralising the missionary activities of the orthodox Church. This has to step up our missionary giving and activities both at home and abroad. This is to accomplish some of the things that the Western Churches are doing through their respective Mission Boards. It may be called the *Orthodox Mission Board* and should have offices, publishing house, printing press of the Church and occasional meetings.

**(4) Lay leadership**

Revitalizing the *lay men and lay women* is another necessary condition for a lasting revival in our Church. Our Martha Mariam Samajam has to grow by leaps and bounds and be a Women's Society of Christian Service, enriching the home and the Church spiritually and materially. We should also have *Bible Classes* for adults and Men's Fellowship in every parish. If there is no revival in the level of the parish and the home, the Church will not grow. We can conduct Refresher course every year for the lay people of each diocese. (*To be continued*)

# ഉയരുന്ന സഭാജ്യോതിസ്സ്

(ഡീക്കൺ സി. പി. വറുഗീസ്, കറുപ്പംപടി)

മലങ്കര സഭാചരിത്രത്തിൽ കാലത്തിന്റെ കൈകളാൽ മായിക്കപ്പെടാത്ത അനേകം സുപ്രധാന സംഭവപരമ്പരകൾ ഉല്ലേഖനം ചെയ്തുകൊണ്ടാണ് 1951-ാമാണ്ട് അപ്രത്യക്ഷമായതു. മലങ്കര സഭാമാതാവു നിരവധി സംവത്സരങ്ങൾക്കു മുമ്പു കണ്ട മോഹനസ്വപ്നം യാഥാർത്ഥ്യമായി പരിണമിച്ച ഒരു സുന്ദരസുദിനമായിരുന്നു ഡിസംബർ മുപ്പത്തിഒന്നാം തീയതി.

അനന്തമായ വിഹായസ്സിൽ വിരാജിച്ചു ദീപ്തിപ്രചുരിമ ചൊരിഞ്ഞുകൊണ്ടിരുന്ന താരകാഗണം അദൃശ്യമായതോടെ പുതുമനിറഞ്ഞ അന്നത്തെ പൊൻപുലരിയിൽ സ്വാതന്ത്ര്യത്തിന്റെ നിതാന്ത സന്ദേശവുമേന്തിക്കൊണ്ടു പ്രഭാത ഭാസ്കരൻ പൂർവ്വദിക്ക് മുഖത്തിൽക്കൂടെ കേരളഭൂമിയിലാകമാനം ഒന്നു കണ്ണോടിച്ചു. ആനന്ദത്തിന്റെ മാന്ദ്രസംഗീതവും ആലപിച്ചുകൊണ്ടു പാറിപ്പോകുന്ന കിളികളെപ്പോലെ അനേകം മോട്ടോർ വാഹനങ്ങൾ അടൂരിനെ ലക്ഷ്യമാക്കി പാഞ്ഞു. അനവധി സംവത്സരങ്ങൾ നീണ്ടുനിന്ന പാരതന്ത്ര്യത്തിന്റെ കാരിരുമ്പു ചങ്ങലകൾ തല്ലിത്തകർത്തു തരിപ്പണമാക്കിക്കൊണ്ട് മലങ്കര സുറിയാനി സഭാമാതാവു അലയടിച്ചുയരുന്ന മഹാസാഗരത്തെപ്പോലെ അടൂരിൽ തടിച്ചുകൂടിയ വമ്പിച്ച ജനസഞ്ചയത്തെ നോക്കി മന്ദഹാസം പൊഴിച്ചു. പ. കാതോലിക്കാബാവാ തിരുമേനിക്കു അടൂരിൽ വച്ചു നല്കിയ സ്വീകരണം ചരിത്രത്തിന്റെ ഏടുകളിൽ സുവർണ്ണാദ്ധ്യായങ്ങൾ നിർമ്മിച്ചു. അറക്കളത്തിൽ അണിനിരന്നു നിൽക്കുന്ന രണവീരന്മാരെപ്പോലെ അടൂരിലെ പ്രധാന ജംക്ഷനിൽ നിരന്നുനിന്ന ആ വാഹനങ്ങൾ പത്തുമണിയായതോടുകൂടി മന്ദംമന്ദം മുന്നോട്ടു നീങ്ങി. ഹൃദയഭിത്തികളെ ത്രസിപ്പിക്കുന്ന ഈ മനോഹരകാഴ്ച കാണുന്നതിനെന്നോണം ഭാനുമാൻ വെള്ളമേഘങ്ങളുടെ ഇടയിൽക്കൂടി ഒളിഞ്ഞുനോക്കി. അതിഭീകരമായ പടനിലത്തിലെന്നപോലെ അന്തരീക്ഷത്തിലുയർന്ന പൊടിപടലത്തിൽ ആകാശം അല്പനേരത്തേക്കു അദൃശ്യമായിത്തീർന്നു. പന്തളം, മുളക്കുഴ മുതലായ സ്ഥലങ്ങളെ പിന്നിട്ടുകൊണ്ടു ആ ജൈത്രയാത്ര സുപ്രസിദ്ധമായ പുത്തൻകാവിലെത്തി. പമ്പയാറിന്റെ പാർശ്വത്തിൽ സ്ഥിതിചെയ്യുന്ന ചരിത്രപ്രസിദ്ധമായ ദേവാലയത്തോടു സമീപിക്കുന്തോറും സഭാസ്നേഹികളുടെ ഹൃദയങ്ങൾ വികാരവിജൃംഭിതങ്ങളായി. സമുദായസേവനത്തിനായി സ്വജീവിതം വിനിയോഗിച്ച പുണ്യാത്മാവു അന്ത്യവിശ്രമം കൊള്ളുന്നതു അവിടെയാണു. മലങ്കരസഭയുടെ അഭിമാനം കാത്തുരക്ഷിക്കുന്നതിനു സഭാസ്നേഹത്തിന്റെ പാരമ്യത്തിൽ സ്വജീവിതം അർപ്പണം ചെയ്ത ആ മഹാത്യാഗിയുടെ മനം കവരുന്ന സുന്ദരസ്മരണകൾ സ്മൃതിപഥത്തിൽ എന്നാളും അലതല്ലിക്കൊണ്ടിരിക്കും. വെള്ളയണിഞ്ഞ വെള്ളിമേഘങ്ങളുടെ മദ്ധ്യത്തിൽ ദൂതഗണപരിസേവിതനായ "നമ്മുടെ കൊച്ചു തിരുമേനി" വലിയ ജനാവലിയുടെ മദ്ധ്യത്തിൽ ഹംസരഥാരൂഢനായിരിക്കുന്ന മലങ്കരസഭയുടെ അനിഷേദ്ധ്യ ആത്മീയാദ്ധ്യക്ഷനെ ഒരുനോക്കു കാണുന്നതിനായി എഴുന്നള്ളിയിരിക്കണം. ആ വലിയ ഘോഷയാത്ര ചെങ്ങന്നൂരെത്തിയപ്പോൾ "ബേഥേൽ" ആനന്ദനൃത്തം ചെയ്തിരിക്കണം.

ബാബേൽ നദിയുടെ തീരത്തിൽ ഇരുന്ന പ്രവാസികൾ അവരുടെ കിന്നരങ്ങളെ അലരിവൃക്ഷങ്ങളിന്മേൽ തൂക്കിയിട്ടു. സീയോനെ ഓർത്തപ്പോൾ അവർ കരഞ്ഞു. മലങ്കര സുറിയാനി സഭ അനുഭവിച്ച പാരതന്ത്ര്യത്തിന്റെ ഭീകരതയെപ്പററി ഓർക്കുമ്പോൾ സമുദായാഭിമാനികളുടെ ഹൃദയം നീർപ്പുകയുന്നുണ്ടാവാം. എങ്കിലും ഡിസംബർ മാസത്തിലെ അവസാന ദിനത്തിലെ നവയുഗോദയത്തിൽ അവർ എത്രമാത്രം സന്തോഷിച്ചു. എത്രയെത്ര നിസ്തുല്യ ജീവിതങ്ങളാണു സഭാസ്നേഹവിജൃംഭിതമായി എരിഞ്ഞടങ്ങിയിട്ടുള്ളതു. സഭയുടെ അഭ്യുന്നതിയിൽ

നിരാശഭരിതമായ അവരുടെ ഹൃദയങ്ങൾ അന്ന് അകമഴിഞ്ഞാനന്ദിച്ചു.

വിവിധ വർണ്ണാഞ്ചിതങ്ങളായ തോരണങ്ങളാൽ സമലംകൃതങ്ങളായി ചെങ്ങന്നൂർ നിന്നും മുന്നോട്ടു നീങ്ങിയ ആ മോട്ടോർ വാഹനങ്ങൾ സ്വർഗ്ഗീയ സന്ദേശങ്ങളുമേന്തി പറന്നുപോകുന്ന ദൈവദൂതന്മാരെപ്പോലെ കാണപ്പെട്ടു. അവയുടെ മുമ്പിലായി അരയന്നരഥത്തിൽ വാണരുളിയ പരിശുദ്ധ തിരുമേനി താരാഗണമദ്ധ്യംഗതനായ അംബരമദ്ധ്യത്തിലെ ചന്ദ്രബിംബം പോലെ ശോഭിച്ചു.

അന്നത്തെ സായാഹ്നത്തിൽ അന്തിമാർക്കന്റെ അരുണിമ കലർന്ന കിരണങ്ങളിൽ തത്തിക്കളിച്ചു കൊടിക്കൂറകൾ ഒരു നവോത്ഥാനത്തിന്റെ സാക്ഷികളായിത്തീർന്നു. മന്ദമാരുതാശ്ലിഷ്ടങ്ങളായ കരങ്ങൾ മന്ദംമന്ദം ചലിപ്പിച്ചുകൊണ്ടു റോഡരുകിൽ നിന്നിരുന്ന കേരവൃക്ഷങ്ങൾ ആനന്ദത്തിലൂഞ്ഞാലാടി. ഇളം തെന്നലിലുലയുന്ന വയൽ പ്രദേശത്തു നിന്നും കൂടണയാൻപോകുന്ന പക്ഷികൾ ആ റോഡരുകിൽ അൽപ്പനേരം ചുറ്റിപ്പറന്നു. ആ സുവർണ്ണ രഥത്തിനു മുമ്പിൽ ശിരസ്സു ചലിപ്പിച്ചുകൊണ്ടു അഹമഹമികയാ മുന്നോട്ടു നീങ്ങിയ ഹംസം അവയെ മാടിവിളിച്ചതായിരിക്കാം.

ആ റോഡിന്റെ പാർശ്വത്തിലുള്ള വയലിൽക്കൂടെ വിദൂരതയിലേക്കു നോക്കിക്കൊണ്ടിരുന്ന എന്റെ മനസ്സിൽക്കൂടെ മറന്നാലും മറക്കാത്ത ചില സ്മരണകൾ ചലച്ചിത്രത്തിലെന്നപോലെ കടന്നുപോയി. ചില സ്മരണകൾ മാത്രം.

പാപരഹിതനായ ദൈവപുത്രൻ കളങ്കപങ്കിലമായ മനുഷ്യവംശത്തെ നിത്യശിക്ഷയിൽ നിന്നും നിത്യരക്ഷയിലേക്കു നയിക്കുന്നതിനുവേണ്ടി സഹൃദയരക്തം സമർപ്പണം ചെയ്തു. ആ ആത്മപരിത്രാണനത്തിന്റെ സ്വച്ഛതയിൽ ലോകത്തിന്റെ അഞ്ചു വൻകരകളിലും ക്രിസ്തുമതം വ്യാപിച്ചു. ഹിന്ദുരാജ്യമായ ഭാരതത്തിലും അതിന്റെ മോഹന സന്ദേശങ്ങൾ ആഞ്ഞടിച്ചു. ഭാരതം ഉണർന്നു. അജ്ഞാനാന്ധകാരത്തിൽ വിജ്ഞാനത്തിന്റെ ആദ്ധ്യാത്മികപ്രഭ വീശി. ഭാരതം ആശ്വാസമടഞ്ഞു. ഭാരതീയ ക്രിസ്തീയസഭ ആദിമകാലത്തു ഭീകരങ്ങളായ സമരരംഗങ്ങളിൽ അവസാനത്തുള്ളി രക്തം വരെ പോരാടി. ക്ഷമയുടെയും സഹനശക്തിയുടെയും പോരാട്ടമായിരുന്നു അതു്. മതപീഡനങ്ങളാൽ പരിഭ്രാന്തമായ ക്രിസ്തീയ സഭ ഉറച്ചു മാർത്തോമ്മായുടെ ജീവരക്തത്തിലായിരുന്നു.

ഭാരതത്തിലാകമാനം ആ സ്വാതന്ത്ര്യ സഭ വളർന്നുയർന്നു. കാലം അതിന്റെ അനിയന്ത്രിതമായ വേഗതയോടെ മുന്നോട്ടു പാഞ്ഞു. വിദേശീയരായ പറങ്കികളുടെ കൽത്തുറുങ്കിൽ സഭാമാതാവു കുറച്ചു വർഷങ്ങളൊന്നുമല്ല കഷ്ടതയനുഭവിച്ചതു്. സഭാജനനിയുടെ ധാരമുറിയാതെ പ്രവഹിക്കുന്ന കണ്ണുനീർക്കണങ്ങൾ തന്റെ ആത്മസന്താനങ്ങളുടെ മാംസരക്തത്തിൽ അലിഞ്ഞുചേർന്നു. പറങ്കികളുടെ മർദ്ദനത്തിനു ശേഷം പാശ്ചാത്യമിഷ്യനറിമാരുടെ സ്വൈരവിഹാരത്തിനു സഭ പാത്രമായിത്തീർന്നു. സഹായത്തിന്നായി നീട്ടപ്പെട്ടുവെന്നു വിശ്വസിച്ച അന്ത്യോക്കാക്കാരുടെ ഹസ്തങ്ങൾ സഭയെ അടിമത്വത്തിന്റെ ചങ്ങലകളാൽ ബന്ധിച്ചു. ആശ്വാസത്തിന്നായി സഭാമാതാവു അകമഴിഞ്ഞാഗ്രഹിച്ചു. ആ വിലാപസ്വരം കേട്ടു ഹൃദയം തകർന്നു പുനരുദ്ധാരണത്തിനു മുതിർന്ന വീരാധിവീരനായ മലങ്കരസഭാഭാസുരനെ മുടക്കു തുടങ്ങിയ കൈമിട്ടുകൾക്കു കീഴ്പ്പെടുത്തുവാൻ കഴിഞ്ഞില്ല. സഭാഹൃദയത്തിൽ എരിഞ്ഞുതുടങ്ങിയ സ്വാതന്ത്ര്യാഗ്നിയിൽ വിദേശീയമേധാവിത്വം കരിഞ്ഞു ചാമ്പലായതു 1951-ാമാണ്ടിന്റെ അവസാന സുദിനത്തിലാണു്.

ഈവിധമായ ചിന്തകളിൽ ലീനമായ എന്റെ മനസ്സ് അതിൽനിന്നും മുക്തിപ്രാപിച്ചതു, അനവധി പാരമ്പര്യങ്ങളെ പിന്നിട്ടുകൊണ്ടു ചരിത്രസംഭവങ്ങളുടെ കുഴൽക്കണ്ണാടിയെന്നപോലെ വിലസുന്ന കോട്ടയം പട്ടണത്തിന്റെ പൂർവ്വഭാഗത്തേക്കു ഘോഷയാത്ര നീങ്ങിയപ്പോഴാണു്. എം.ഡി. സിമ്മനാരിമൈതാനത്തു വമ്പിച്ച ജനസമുദ്രം ഇരമ്പിക്കൂടി.

അവർ സ്വാതന്ത്ര്യദിനം കൊണ്ടാടുകയാണു്. ഒരു വലിയ പ്രതിജ്ഞ ചെയ്യുന്നതിനു സമുദായസ്നേഹത്തിന്റെ പാരമ്യത്തിൽ അണിനിരന്നിരിക്കയാണ്. വിചാരവികാരങ്ങളുടെ ബാഹുല്യത്താൽ ശ്വാസം മുട്ടുന്ന ഒരവസ്ഥയാണ് സമുദായാഭിമാനികൾക്കനുഭവപ്പെട്ടതു്. മലങ്കരസഭയുടെ ജന്മസിദ്ധമായ സ്വാതന്ത്ര്യത്തെ ഉറപ്പിച്ചുകൊണ്ടു കാതോലിക്കാ സിംഹാസനത്തിനു കീഴിൽ അണിനിരന്നുകൊള്ളാമെന്നുള്ള ആ പ്രതിജ്ഞാവാക്യം ആബാലവൃദ്ധം ജനങ്ങൾ ഏകസ്വരത്തിൽ ഉച്ചരിച്ചപ്പോൾ ദിഗന്തങ്ങൾ ഞെട്ടിവിറയ്ക്കുമാറു വെടിപടഹധ്വനികൾ മുഴങ്ങി! അതോടെ വിദേശീയമേധാവിത്വത്തിന്റെ മരണമണിനാദം ദീനദീനമായി മുഴങ്ങി!! സഭാമാതാവിന്റെ നേത്രങ്ങളിൽ സ്ഫുരിച്ചിരുന്ന അശ്രുകണങ്ങൾ അവളുടെ ആത്മസന്താനങ്ങൾ എന്നെന്നേക്കുമായി തുടച്ചുകളഞ്ഞു ....

"ലോകൈകശില്പിരജനിവനിതയ്ക്കു ചാർത്താൻ
നക്ഷത്രമാല പണിചെയ്യുവതിന്നുവേണ്ടി
സ്വർണ്ണപിണ്ഡമുരുക്കിയൊഴിച്ചു നീറ്റിൽ" മുക്കിയപ്പോൾ—സഭാമക്കൾ അവരുടെ ഹൃദയങ്ങളുടെ അഗാധത്തിൽ നിന്നും ഉയർന്നു വന്ന പ്രതിജ്ഞാരത്നങ്ങൾ കോർത്തു മനോഹരമായ ഒരുപഹാരം ചമച്ചു സഭാമാതാവിന്റെ ഗളത്തിലർപ്പിച്ചു!!! ഉയരുന്ന സഭാജ്യോതിസ്സ് എരിഞ്ഞടങ്ങാത്ത തേജോഗോളമായി പരിലസിക്കട്ടെ.

# ചില്ലിരാജ്യത്തെ നൈടർ രാജാക്കന്മാർ

## അലസമെന്നു ഗണിക്കപ്പെട്ട വാതകത്തിൻെറ അത്ഭുതഗുണങ്ങൾ

(C. A. C.)

ഏകദേശം അരശതാബ്ദക്കാലങ്ങൾക്കു മുമ്പ് ആംഗ്ലേയർക്കു ആസന്നഭാവിയിൽ വലിയൊരു ഭക്ഷ്യക്ഷാമത്തിൻെറ സകല മുൻലക്ഷണങ്ങളും ദൃശ്യമായിത്തുടങ്ങി. ജനതതി ആവേശംപൂണ്ടു. അന്നത്തെ ശാസ്ത്രജ്ഞന്മാരുടെ ഗാഢചിന്തയ്ക്കു് സംഗതി വിഷയമായി ലോകത്തിലുള്ള സ്ഥലവിഭാഗം, ജലവിഭാഗത്തെ അപേക്ഷിച്ചു വളരെ പരിമിതമാണല്ലൊ. അതിൽ തന്നെ കാർഷികഭൂമി നാലിലൊരു ഭാഗം ഉണ്ടോ എന്നതു് സംശയാസ്പദമാണ്. മണലാരണ്യങ്ങളായ വിജനപ്രദേശങ്ങളിൽ കൃഷി ഇറക്കുക അത്ര സുസാദ്ധ്യമായ സംഗതിയായിരുന്നില്ല. അതിനാൽ കാർഷിക ഭൂമിതന്നെ കൂടുതൽ ഫലോൽപാദകമാക്കണമെന്ന് അവർ നിശ്ചയിച്ചു

വിളവു വർദ്ധിപ്പിക്കുന്നതിനു ചെടയുടെ വളർച്ചയ്ക്കു് ആധാരമായ വളം ആവശ്യം ആകുന്നു. ഈ തത്വം മനസ്സിലായതോടുകൂടി ലോകമാസകലം കൃഷിക്ക് ഉതകുന്ന വളങ്ങൾ തടിപ്പിടിക്കുന്നതിനു് ഒരു തീവ്രശ്രമം തന്നെ നടന്നു. പൗരസ്ത്യരാജ്യങ്ങളിലെ ചില പ്രത്യേക കാലാവസ്ഥകളിൽ, പക്ഷികൾ കൂട്ടംകൂട്ടമായി പറന്നു് മററുരാജ്യങ്ങളിൽചേന്നു താവളമുറപ്പിച്ചിരുന്നു. അങ്ങനെ പൊയ്ക്കൊണ്ടിരുന്നകൂട്ടത്തിൽ കുറെക്കൂട്ടം പക്ഷികൾ തെക്കെഅമേരിക്കയുടെ കിഴക്കേതീരത്തുള്ള പെറു (Peru) എന്ന രാജ്യത്തു് താവളമുറപ്പിച്ചിരുന്നു. കാലാന്തരത്തിൽ ഈ രാജ്യത്തു് ഇത്തരം പക്ഷികളുടെ വിസർജ്ജനം വലിയ കുന്നുകളായി പലയിടത്തുംകാണപ്പെട്ടു. ഇതിനു ആംഗ്ലേയഭാഷയിൽ "ഗ്വാണ്" എന്നു പറഞ്ഞുവരുന്നു. ഇതു് ഒരു ഒന്നാന്തരം വളമായിരുന്നതിനാലും, എല്ലാരാജ്യത്തിലേയും കൃഷിക്കാർ ഉപയോഗിച്ചു കൊണ്ടിരുന്നതിനാലും കുറെ വഷങ്ങൾക്കിടയിൽ പെറുരാജ്യത്തു് അങ്ങിങ്ങായി കാണപ്പെട്ടിരുന്ന ഈ വളക്കുന്നുകൾ നിശ്ശേഷം ഇല്ലാതെയായി. ശാസ്ത്രജ്ഞന്മാരുടെ ഗവേഷണഫലമായി പാക്യജനകം, ഗ്വാണിൻെറ പ്രധാനഘടകമാണെന്നു ബോദ്ധ്യപ്പെട്ടു.

പിന്നീടു, കൃഷി ചെയ്യുന്നതിനു നല്ല ഒരു വളം അതേഭൂഖണ്ഡത്തിൽ തന്നെ ചില്ലി രാജ്യത്തുള്ള നൈടർ (Nitre) എന്ന ലവണം ആണെന്നു മനസ്സിലായതിൻെറ ഫലമായി, നാനാരാജ്യങ്ങളിൽനിന്നും കപ്പലുകൾ അമേരിക്കയുടെ കിഴക്കേത്തീരത്തെത്തി. ലവണനിഗ്രഹനമായ ചില്ലിയിലെ ഭൂമിയുടെ ഉടമസ്ഥൻ സാധാരണക്കാരനായിരുന്നു. ലവണത്തിനുള്ള ആവശ്യം വർദ്ധിച്ചുകൊണ്ടിരുന്നതിൻെറ ഫലമായി സാധാരണക്കാരൻെറ നിലയും ക്രമാതീതമായി ഉയരാൻ തുടങ്ങി. കാലക്രമത്തിൽ അവർ വലിയ കോടീശ്വരന്മാരാകുകയും അവരെ "ചില്ലിയിലെ നൈടർ രാജാക്കന്മാർ" എന്നു വിളിച്ചു വരുകയും ചെയ്തു. ഈ ലവണത്തിലും പാക്യജനകം ധാരാളം ഉള്ളതുകൊണ്ടാണു ഇതു സസ്യവളർച്ചയെ സഹായിച്ചതു്. കാലചക്രഭ്രമണത്തിൽ ചില്ലിയിലുണ്ടായിരുന്ന ലവണത്തിനു അനല്പമായക്ഷയം സംഭവിച്ചു എന്നു പറയുന്നതിനു രണ്ടു പക്ഷമില്ല. ഈവിധം കിട്ടിക്കൊണ്ടിരുന്ന വളം വ്യയഹേതുവായിരുന്നതുകൊണ്ടും മററുപല കാരണങ്ങളാലും ആദായകരമായി കരുതിയിരുന്നില്ല. രസതന്ത്രവിദഗ്ദ്ധന്മാരും, അത്യൂർജ്ജസ്വലരുമായ ശാസ്ത്രജ്ഞന്മാരുടെ നിരന്തരഗവേഷണഫലമായി കൽക്കരിയുടെയും വായുവിൻെറയും സഹപ്രവത്തനഫലമായി അമ്മോണിയാ(N. H. 3) എന്ന വാതകം ഉല്പാദിപ്പിക്കാമെന്നും, അതു ഗന്ധകാമ്ലവുമായി സംഖ്യാനുപാതികമായി സംയോജിപ്പിച്ചു ഒരു വിശിഷ്ടവളമായി രൂപാന്തരപ്പെടുത്താമെന്നു് കണ്ടുപിടിച്ചു. പ്രായോഗികമായി ഇതു് ഒരു ഒന്നാന്തരം വളമാണെങ്കിലും, ലോകത്തിൽ കൽക്കരി അത്ര സുലഭമല്ല എന്നുള്ള വസ്തുതയിൽ ഈ പോക്കു് അത്ര ആദായകരമായി ഗണിക്കപ്പെട്ടില്ല.

ശാസ്ത്രീയസ്ഥിതിഗതികൾ ഇപ്രകാരമായിരിക്കുമ്പോളാണു മഹായുദ്ധം പൊട്ടിപ്പുറപ്പെട്ടതു്. ആധുനിക യുദ്ധാവശ്യങ്ങൾക്കു് പാക്യജനകാമ്ലം (Nitric Acid) ഒഴിച്ചുകൂടാൻപാടില്ലാത്ത ഒരു സാധനമാണ്. ഇതു വൻതോതിൽ ഉല്പാദിപ്പിക്കുന്നതിനു ചില്ലി രാജ്യത്തിലെ ലവണം അവശ്യം ആവശ്യമായിരുന്നു. ഇതോടുകൂടി ചില്ലിരാജാക്കന്മാരുടെ സാമ്പത്തികനില ദിവസേനയെന്നപോലെ ഉയർന്നു. കുശാഗ്രബുദ്ധികളായ ഇംഗ്ലീഷ്ജനതയാകട്ടെ യുദ്ധാവശ്യങ്ങൾക്കു് ലവണം, തങ്ങൾക്കു ധാരാളം വിൽക്കണമെന്നു മാത്രമല്ല ശത്രുരാജ്യമായ ജർമ്മനിക്കു കൊടുത്തുകൂടെന്നും ഏർപ്പാടു ചെയ്തു. തുടർന്നു ശാസ്ത്രീയാന്തരീക്ഷത്തിൽ ഉണ്ടായ സംഭവവികാസങ്ങൾ അറിയുന്നതു് തികച്ചും വിജ്ഞാനപ്രദവും രസാവഹവുമാണു്. ചില്ലിയുമായുള്ള ആംഗ്ലേയസഖ്യം ജർമ്മനിക്കു് വലിയ ഒരു നഷ്ടമായി പരിണമിച്ചു. ലവണവും വഹിച്ചുകൊണ്ടു് ചില്ലിയിലുള്ള Valpriso തുറമുഖത്തുനിന്നും പുറപ്പെട്ട രണ്ടു് ഇംഗ്ലീഷ് കപ്പലുകൾ, രോഷാകുലരായ ജർമ്മൻ നാവികസേന, അററ്ലാൻറിക് സമുദ്രാന്തർഭാഗത്തേക്കു താഴ്ത്തി. ഇംഗ്ലീഷുകാർക്കു തൽക്കാലം യാതൊരു പ്രതിവിധിയും കണ്ടെത്തുവാൻ സാധിച്ചില്ല. ജർമ്മൻകാർ ഇംഗ്ലീഷുകാർക്കു് ആവശ്യമുള്ള സാധനസാമഗ്രികൾ നശിപ്പിച്ചു എന്നുതന്നെയല്ല, സ്വയമായി തങ്ങളുടെ യുദ്ധാവശ്യങ്ങൾക്കു് അവ ഉൽപ്പാദിപ്പിക്കുവാനുള്ള ശ്രമവും തുടങ്ങി.

ഈ ആവശ്യത്തിലേക്കു വളരെയധികം രസതന്ത്രശാസ്ത്രജ്ഞന്മാർ ഗവേഷണശാലകളിൽ അശ്രാന്തപരിശ്രമം ആരംഭിച്ചു. കേവലം പ്രകൃതിയെ മാത്രം അനുകരിച്ചു് അന്തരീക്ഷവായുവിൽനിന്നും പാക്യജനകാമ്ലം ഉൽപ്പാദിപ്പിക്കാമെന്നു് ഇവർ കണ്ടുപിടിച്ചു. അന്തരീക്ഷത്തിൽ വൈദ്യുതിസ്ഫുലിംഗമായി മിന്നൽ ഉണ്ടാകാറുള്ളതു് നമ്മുടെ ചിന്തയ്ക്കു വിഷയീഭവിക്കട്ടെ. തൽസമയം അത്യുഗ്രവും ഉന്നതവുമായ ഊഷ്മാവു് സംജാതമാകുന്നു. ഈ പരിതസ്ഥിതിയിൽ അന്തരീക്ഷത്തിലുള്ള പാക്യജനകവും പ്രാണവായുവും തമ്മിൽ സംയോജിച്ചു് നൈട്രിക് അക്സയിഡും (nitric-oxide) പാക്യജനകവും ഹൈഡ്രജനും തമ്മിൽ യോജിച്ചു് അമ്മോണിയായും ഉണ്ടാകുന്നു. പെട്ടെന്നു് ഊഷ്മാവു് കുറയുന്നതോടുകൂടി നൈട്രിക് അക്സയിഡ് കൂടുതൽ അക്സിജനുമായി സംയോജിച്ചു് നൈട്രജൻ പെറോക്സയിഡ് (NO 2) ആകുന്നു. ഇപ്രകാരം അന്തരീക്ഷവായുവിൽ ലയിച്ചിരിക്കുന്ന NO 2-ം NH 3-ം, മഴവെള്ളത്തിൽ

ലയിച്ചു ഭൂമിയിൽ പതിക്കുന്ന ഈ തരുണത്തിൽ, മഴവെള്ളത്തിനുള്ള പ്രാധാന്യം മനസ്സിലാക്കുക. ഭൂമിയിലുള്ള ചില പ്രത്യേകതരം ലവണങ്ങളുമായി ഇവ സംയോജിച്ച് സസ്യവളർച്ചയ്ക്ക് അത്യന്താപേക്ഷിതമായ വളമായി തീരുന്നു. ഇതേ തത്വം തന്നെയാണ് ആധുനിക വളംനിർമ്മാണത്തിന്റെ അടിസ്ഥാനവും. ഈ തത്വസംഹിതയ്ക്ക് ലോകം, യൂറോപ്പിന്റെ വടക്കുപടിഞ്ഞാറ് നോർവെ രാജ്യത്തു ജനിച്ചുവളർന്ന രണ്ടു ശാസ്ത്രജ്ഞന്മാരോട് കടപ്പെട്ടിരിക്കുന്നു എന്നുള്ള അഭിപ്രായഗതിക്കു പ്രചുരപ്രചാരം സിദ്ധിച്ചിട്ടുണ്ട്. എന്നിരുന്നാലും പ്രായോഗികവശങ്ങളിൽ സ്തുത്യർഹമാംവണ്ണം പ്രവർത്തനം നടത്തിയവരുടെ കൂട്ടത്തിൽ ജർമ്മൻ ശാസ്ത്രജ്ഞന്മാരുടെ സംജ്ഞകളും പ്രത്യേകം പ്രസ്താവ്യമാണ്.

അന്തരീക്ഷത്തിലുള്ള പാക്യജനകം ഒരു രാജ്യം എത്രതന്നെ ഉപയോഗിച്ചാലും തീർന്നുപോകയില്ലല്ലോ. അഥവാ തീർന്നുപോയാൽതന്നെ മററുള്ള രാജ്യങ്ങളിൽനിന്ന് അടിക്കുന്ന കാററിനെ തടയുന്നതിനോ, നശിപ്പിക്കുന്നതിനോ, ശത്രുരാജ്യങ്ങൾക്കു സാദ്ധ്യമല്ലല്ലോ. ഇപ്പോൾ ജർമ്മൻകാർക്കോ, മറേറതെങ്കിലും രാജ്യക്കാർക്കോ ചില്ലിലവണത്തിന്റെ ആവശ്യം എന്ത്? തൽഫലം ചില്ലിയിലെ നൈടർ രാജാക്കന്മാർക്കുണ്ടായ പരിണാമത്തെക്കുറിച്ച് ചിന്താശീലരായ വായനക്കാർ ചിന്തിക്കട്ടെ.

ഇനിയും, ശാസ്ത്രജ്ഞന്മാർക്ക് ശാസ്ത്രീയ വളനിർമ്മാണത്തിൽ നേരിട്ട വിഷമപ്രശ്നങ്ങൾ എങ്ങനെ ലഘൂകരിച്ചു, അഥവാ മുകളിൽ പറഞ്ഞ തത്വത്തിന്റെ പ്രായോഗികവശങ്ങളെക്കുറിച്ച് ചിന്തിക്കാം. നൈട്രജനും ഓക്സിജനും, പ്രകൃതിയിലെന്നപോലെ വൈദ്യുതപ്രവാഹത്തിന്റെ സഹായത്താൽ അത്യുഗ്രമായ ഊഷ്മാവിൽ മാത്രമേ സംയോജിക്കുന്നുള്ളു. കൂടാതെ സംയോജിച്ച വാതകം അതേ ഊഷ്മാവിൽതന്നെയിരുന്നാൽ വീണ്ടും വിയോജിക്കുന്നു. പദ്ധതിയുടെ വിജയത്തിനു ഇതു് തടയുന്നതു് അത്യന്താപേക്ഷിതമാണ്. സാധാരണക്കാരുടെ ചിന്തയ്ക്കതീതമായതിനാൽ ഈ പദ്ധതിയുടെ സൂക്ഷ്മമായ ശാസ്ത്രവിവരങ്ങളിലേക്ക് കടക്കുന്നില്ല. പ്രകൃതിയിൽ പെട്ടെന്നു നടക്കുന്നതായി മുകളിൽ വിവരിച്ചിരിക്കുന്ന രാസവികാരങ്ങളെ മനുഷ്യപരിധിയിൽ സാദ്ധ്യപ്രായമാക്കുന്നതു് വലിയ വിഷമംതന്നെ. ഈ പന്ഥാവിൽ ഇവയെക്കുറിച്ച് വളരെയധികം ഗവേഷണങ്ങൾ നടത്തിയ രണ്ടു ശാസ്ത്രജ്ഞന്മാർ ശേഖരിച്ചിട്ടുള്ള വിവരങ്ങൾ താഴെ ചേർക്കുന്നു. ഏററവും കൂടിയ ഊഷ്മാവിൽ (5000°C) ഉൽപ്പാദിതമാകുന്ന നൈട്രിക് ഓക്സയിഡിന്റെ അളവ് ആകെയുള്ളതിന്റെ 5. 3 ശതമാനം മാത്രമാകുന്നു. അങ്ങനെയുണ്ടാകുന്ന (NO) നൈട്രിക് ഓക്സയിഡ് ഉടൻതന്നെ വിയോജിക്കുകയും ചെയ്യുന്നു.

| ഊഷ്മാവ്. | ഉല്പാദിതമാകുന്ന Nitric Oxideന്റെ അളവ്. | അതേ ഊഷ്മാവിൽ Nitric Oxide വിയോജിക്കുന്നതിനു വേണ്ട സമയം. |
|---|---|---|
| 1000 C— | | 81. 62 വർഷം |
| 1500 C— | 0.1%— | 1. 26ദിവസം |
| 2000 C— | 1.2%— | 5. 06നിമിഷം |
| 2500 C— | 2.6%— | 1.06 „ |
| 3000 C— | 5.3% — | .00003 „ |

രണ്ടായിരം ഡിഗ്രി ചൂടുള്ളപ്പോൾ അഞ്ചു നിമിഷത്തേക്കു വിയോജിക്കാതെ ഇരിക്കുന്നെങ്കിലും ആകെയുള്ള വായുവിന്റെ 1.2% മാത്രമേ നൈട്രിക് ഓക്സയിഡ് ആകുന്നുള്ളു. പ്രായോഗികമായി ഏററവും കൂടുതൽ Nitric Oxide കിട്ടുന്നതിനു ശാസ്ത്രജ്ഞന്മാർ തണുത്ത വെള്ളം ഉള്ളിൽ കൂടി സദാ ചുററിക്കൊണ്ടിരിക്കുന്നതായ രണ്ടു ചെമ്പുധ്രുവുകൾ തമ്മിൽ 3000 ഡിഗ്രിയിൽ ഒരു വൈദ്യുത ആർക്ക് ഉണ്ടാക്കുന്നു. ഇതിന്റെ ജ്വാലയിൽ കൂടി ശുദ്ധിയാക്കിയ വായു കടക്കുമ്പോൾ നൈട്രജനും ഓക്സിജനും തമ്മിൽ സംയോജിച്ചു നൈട്രിക് ഓക്സയിഡ് ഉല്പാദിതമാകുന്നു. ഉടൻതന്നെ തണുക്കുന്നതുകൊണ്ട് അതു സ്ഥിരമാകുകയും ഊഷ്മാവ് 1000 ഡിഗ്രി ആകുന്നതോടുകൂടി കൂടുതൽ ഓക്സിജനുമായി സംയോജിച്ചു നൈട്രജൻപെറോക്സയിഡ് ആകുകയും ചെയ്യുന്നു. ഇതു് വെള്ളത്തിൽ ലയിപ്പിച്ചാൽ പാക്യജനകാമ്ലം ലഭിക്കുന്നു. വൈദ്യുതആർക്കു ജ്വാലയിൽ നൈട്രജനും, ഹൈഡ്രജനുംകൂടി യോജിച്ച് അമ്മോണിയ കിട്ടുന്നതും അതിൽ ഓക്സിജന്റെ ധാരണശക്തികൊണ്ടു Nitric Oxide കിട്ടുന്നതും അതിൽ നിന്നു മുൻപറഞ്ഞ പ്രകാരം Nitric Acid ലഭിക്കുന്നതും ആണു്. ഇങ്ങനെ പല പ്രകാരത്തിൽ നിർമ്മിക്കുന്ന നൈട്രിക് ആസിഡ് ചുണ്ണാമ്പിലോ അലക്കുകാരത്തിലോ ലയിപ്പിച്ചാൽ അതു് ഒരു ഒന്നാന്തരം വളമായി പരിണമിക്കുന്നു. ഇതിനും പുറമെ Nitric Acid അമ്മോണിയായിൽ ലയിപ്പിച്ചാൽ അമ്മോണിയം നൈട്രേറ്റ് എന്ന വളവും കിട്ടുന്നു. ഇപ്രകാരം ലോകത്തിൽ ഉണ്ടാകാവുന്ന ഭക്ഷ്യക്ഷാമപ്രശ്നത്തെ പരിഹരിച്ചു എന്നതന്നെയല്ല, യുദ്ധകാലപരിതസ്ഥിതിയിൽ വളരെ പ്രാധാന്യം അർഹിക്കുന്ന ററി. എൻ. ററി., നൈട്രോഗ്ലിസറിൻ തുടങ്ങിയ സ്ഫോടകസാധനങ്ങളുടേയും നിർമ്മാണത്തിനു പാക്യജനകാമ്ലം ഉപയോഗിക്കുന്നുണ്ട്.

പ്രാഥമികക്ലാസുകളിൽ വെറും അലസമെന്നു നാം ഗണിക്കപ്പെട്ടുപോരുന്ന ഒരു വാതകമാണല്ലോ നൈട്രജൻ. ഓക്സിജനെ, നേർപ്പിച്ച്, ശ്വസിക്കുന്നതിനും, പ്രകൃതിയിൽ നടക്കുന്ന പല രാസവികാരങ്ങൾക്കും പര്യാപ്തമാക്കിത്തീർക്കുക എന്ന പ്രഥമപ്രധാനമായ കൃത്യമാണു വായുവിൽ അഞ്ചിൽ നാലിലൊരു ഭാഗമുള്ള ഈ വാതകം നിർവ്വഹിക്കുന്നത്. വായുവിൽ ഓക്സിജൻ തന്നെ ആയിരുന്നെങ്കിൽ ജ്വലനത്തിന്റെ കാഠിന്യവും വേഗതയും ഇപ്പോഴുള്ളതിൽ വളരെമടങ്ങു കൂടിപ്പോകുമായിരുന്നു. ഇതിലും ഉപരിയായി ഈ വാതകത്തിനുള്ള അത്ഭുതഗുണങ്ങളെക്കുറിച്ചു നാം കണ്ടുകഴിഞ്ഞല്ലോ. ഈ വാതകം ഉപയോഗിച്ച്, ഉണ്ടാകുമായിരുന്ന ലോകഭക്ഷ്യക്ഷാമത്തിനു പരിഹാരം നിർദ്ദേശിച്ച ശാസ്ത്രജ്ഞന്മാരോടു പ്രത്യേകിച്ചു രസതന്ത്രശാസ്ത്രവിദഗ്ദ്ധന്മാരോടു ലോകം എത്രമാത്രം കടപ്പെട്ടിരിക്കുന്നു ശാസ്ത്രജ്ഞന്മാരെ അവരുടെ ശാസ്ത്രീയ പരിശ്രമങ്ങളുടെ ഫലപ്രാപ്തിയിലെത്തിച്ച ഈശ്വരകാരുണ്യം എത്രയോ മഹനീയം.

സസ്യവളർച്ചയ്ക്ക് അത്യന്താപേക്ഷിതമായ ഒരു ഭൂതവസ്തുവാണല്ലോ നൈട്രജൻ. പയറുവർഗ്ഗത്തിലുള്ള ചെടികൾ മാത്രമേ നേരിട്ടു ബാക്ടീറിയാ മുഖാന്തിരമെങ്കിലും അന്തരീക്ഷത്തിൽ നിന്നു നൈട്രജൻ വലിച്ചെടുക്കുന്നുള്ളു. മററുള്ള ചെടികൾക്കു, നൈട്രജൻ ഉള്ളതും, വെള്ളത്തിൽ അലിഞ്ഞുചേരുന്നതുമായ ലവണങ്ങളിൽ നിന്നു വേരുവഴിവേണം ആവശ്യമുള്ള nitrogen ലഭിക്കേണ്ടതു്. ഇതിനു മുൻപറഞ്ഞ പ്രകാരമുള്ള വളങ്ങൾ മണ്ണിൽ ചേർക്കുകയോ, നൈട്രജൻ നേരെ വലിച്ചെടുക്കുന്ന പയറുവർഗ്ഗം ചെടികളെ വളർത്തി അവ മണ്ണിനടിയിലാക്കുകയോ ചെയ്യണം. മണ്ണിൽ മഴത്തുള്ളിയിൽ കൂടി കിട്ടുന്നെങ്കിലും

(ശേഷം 8—ാം പേജിൽ)

## വാരപഞ്ചാംഗം

ജനു: മകരം

| | | | |
|---|---|---|---|
| ഞായർ | 20 | 6 | 28 |
| തിങ്കൾ | 21 | 7 | 1 |
| ചൊവ്വാ | 22 | 8 | 2 |
| ബുധൻ | 23 | 9 | 3 |
| വ്യാഴം | 24 | 10 | 4 |
| വെള്ളി | 25 | 11 | 5 |
| ശനി | 26 | 12 | 6 |

### Thought for the Week

What is meant by redeeming time? It is to fill hours full of the richest freight, feeling, action, as they pass by. One moment of self conquest, one good action really done, yes, one effort to do right, really made, has the seal of time put on it.

J. F. Clark.

# THE CHURCH WEEKLY

## ആലുവാസുന്നഹദോസ്

സമുദായക്കേസിൽ വിജയികളായിത്തീർന്ന പാത്രിയർക്കീസു പക്ഷത്തെ തിരുമേനിമാരും അന്ത്യോഖ്യാ പ്രതിനിധിയും ചേർന്നു ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ വച്ചു നടത്തിയ സുന്നഹദോസിന്റെ തീരുമാനങ്ങൾ പ്രസിദ്ധീകൃതങ്ങളായിട്ടുണ്ട്. തീരുമാനങ്ങളുടെ സാമാന്യരൂപമെ പ്രസിദ്ധീകരണത്തിനു നൽകിയിട്ടുള്ളു. വിശദാംശങ്ങൾ ഇനിയും അറിയേണ്ടതായിരിക്കുന്നു. എങ്കിലും ഏററവും ആപൽക്കരമെന്നു് വിചാരിക്കേണ്ട ഒരു പ്രതിസന്ധിഘട്ടത്തിൽക്കൂടിയ ഈ സുന്നഹദോസ് യാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കുന്നതിൽ തെളിഞ്ഞ ഭാവനാവൈഭവം പ്രകാശിപ്പിക്കുന്നതിനു പകരം സങ്കോചനിലയാണ് അവലംബിച്ചുകാണുന്നതു. സഭാഗാത്രം ഖണ്ഡിക്കപ്പെടുന്നതിൽ പരിതപിക്കാത്തവരായി സുറിയാനിസമുദായത്തിൽ ആരും ഉണ്ടായിരിക്കുകയില്ല. എന്നാൽ ആ വിപത്തിനെ ധൈര്യസമേതം എതിരിടാനും, നിവാരണമാർഗ്ഗങ്ങൾ കണ്ടുപിടിക്കുന്നതിനും കൂടുതൽ ഉത്തരവാദിത്വം വിജയികളാകുവാൻ ഭാഗ്യം സിദ്ധിച്ചവരുടേതാണെന്നു് അവർ ധരിച്ചില്ലെങ്കിൽ അങ്ങുമിങ്ങുമിരുന്നു വിലപിച്ചതുകൊണ്ടു ഫലമില്ല. സന്ദർഭോചിതമായ ഒരു സൂചന മാത്രമാണു സുന്നഹദോസ് തീരുമാനങ്ങളിൽ കാണുന്നതു്. അതായതു പാത്രിയർക്കീസുബാവാ തിരുമനസ്സിലേക്കു് മലങ്കരസഭക്കു് ഒരു "മപ്രിയാനായെ" നൽകുവാൻ ഇഷ്ടമാണെന്നു് കൽപന വന്നിരിക്കുന്ന വിവരം ഉടനെ പരസ്യപ്പെടുത്തണമെന്നുള്ളതാണു്. ഇത്ര സന്തോഷപ്രദമായ ഒരു വാർത്ത അനുകൂലമായ സമുദായക്കേസുവിധിയെക്കാൾ പാത്രിയർക്കീസു പക്ഷത്തുള്ള ജനങ്ങളെ ആഹ്ലാദിപ്പിക്കേണ്ടതായിരുന്നു. പടക്കവും വെടിയും, കൂട്ടമണിയും ഒരുപക്ഷേ, കൽപ്പന പരസ്യപ്പെടുത്തുമ്പോൾ പ്രതീക്ഷിക്കാമായിരിക്കാം. എന്നാൽ സുന്നഹദോസിൽ തന്നെ വളരെ മിതവും അനാർഭാടവുമായ രൂപത്തിൽ ആ വാർത്ത സ്വീകരിച്ച ലക്ഷണമാണു കാണുന്നതു്. ഒരുപക്ഷെ തിരുമേനിമാരെ തന്നെ ആഹ്ലാദിപ്പിക്കാൻ പര്യാപ്തമല്ലാത്ത വിധത്തിലുള്ള ഒരു മപ്രിയാനാദാനമാണു കൽപ്പനയിൽ വന്നിരിക്കുന്നതെന്നു സംശയത്തിനവകാശമുണ്ടു്. എന്തായാലും കൽപ്പനയുടെ പൂർണ്ണരൂപം അറിയുന്നതിനു മുമ്പ് അതിനെപ്പററി കേവലം ഊഹാപോഹങ്ങൾ അടിസ്ഥാനപ്പെടുത്തി ആശങ്കകൾ പ്രദർശിപ്പിക്കുന്നതു പ്രയോജനപ്രദമല്ലാത്തതുകൊണ്ടു ആ മിഥ്യാശ്രമത്തിൽ നിന്നു ഞങ്ങൾ പിന്മാറുന്നു. എന്നാൽ ഒന്നു രണ്ടു കാര്യങ്ങൾ വ്യക്തമാക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. കാതോലിക്കാപക്ഷത്തിനെ യഥാർത്ഥമായി പരാജയപ്പെടുത്തണമെന്നു പാത്രിയർക്കീസു പക്ഷം ആഗ്രഹിക്കുന്നെങ്കിൽ രണ്ടു കാര്യം അസന്നിഗ്ദ്ധമായി ഉടനെ ചെയ്താൽ മതിയാകും.

(1) യഥാർത്ഥ കാനോൻ ഏതാണെന്നു സത്യത്തിന്റേയും, ദൈവതിരുനാമ മഹത്വത്തിന്റേയും, അന്ത്യോഖ്യാസിംഹാസനത്തിന്റെ പരിപാവനതയുടെയും പേരിൽ പാത്രിയർക്കീസുബാവാ തിരുമനസ്സിലെ ഒരു പ്രഖ്യാപനമുണ്ടാകണം.

(2) ആ കാനോനിൽ കാതോലിക്കോസിനു് എന്തെല്ലാം അധികാരാവകാശങ്ങളും പദവികളും വ്യവസ്ഥ ചെയ്തിട്ടുണ്ടോ അവയെല്ലാം ഇപ്പോൾ പാത്രിയർക്കീസുബാവാ തിരുമേനി അനുവദിച്ചു കൊടുക്കുന്ന കാതോലിക്കോസിനുണ്ടായിരിക്കത്തക്കവണ്ണം പ്രഖ്യാപനമുണ്ടാകണം.

ഇവ രണ്ടും പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ടു ചെയ്താൽ കാതോലിക്കാ കക്ഷിയെ പരിപൂർണ്ണമായി പരാജയപ്പെടുത്തിയതായി പാത്രിയർക്കസ് കക്ഷിക്കു സാഭിമാനം അവകാശപ്പെടാവുന്നതാണു്. കാതോലിക്കാകക്ഷിയുടെ സ്വതന്ത്രനിലപാടും സംരംഭങ്ങളും അതോടെ അനാവശ്യവും നിഷ്പ്രയോജനവും ആയിത്തീരും. മലങ്കരസഭ ഏകമായി തന്നെ നിലകൊള്ളും. ആ ധാർമ്മിക സൗധത്തിൽ പാത്രിയർക്കീസു ബാവാ തിരുമേനിയും ആ പക്ഷത്തു നിൽക്കുന്ന തിരുമേനിമാരും ഉയരുന്നെങ്കിൽ ക്രൈസ്തവചരിത്രത്തിൽ മായാത്ത ഒരു അദ്ധ്യായം സൃഷ്ടിക്കുകയായിരിക്കും ചെയ്യുന്നതു്. ക്രൈസ്തവസഭ വിഭജിക്കപ്പെട്ടു്, വിഭജിക്കപ്പെട്ടു പിരിയുവാൻ ഇടയായ സന്ദർഭങ്ങളിൽ ഒന്നിലും അങ്ങനെയുള്ള ഒരു സത്യദീക്ഷയും, സ്വാർത്ഥവിസ്മരണയും, ക്രിസ്തീയവിനയവും, സർവോപരി സ്വാഭിപ്രായവിജയത്തെക്കാൾ ദൈവതിരുനാമമഹത്വത്തെ ആദരിക്കുന്ന മനോഭാവവും പ്രത്യക്ഷപ്പെട്ടിട്ടില്ല. ഇപ്പോൾ പൂർത്തിയായ തിരുവിതാംകൂർ കൊച്ചി സംസ്ഥാനത്തെ നിയമസഭാ തെരഞ്ഞെടുപ്പിൽ ഐക്യമുന്നണിസ്ഥാനാർത്ഥികൾക്കു ലഭിച്ച വിജയത്തിനു് മുഖ്യകാരണം മററു കക്ഷികളുടെ ഇടയിലുള്ള മൽസരവും ഭിന്നിപ്പുമാണെന്നു വ്യക്തമായിട്ടുണ്ടു്. പകൽപോലെ വ്യക്തമായ ഈ സംഗതി മുൻകൂട്ടി കണ്ടു് തെരഞ്ഞെടുപ്പുസംരംഭത്തിൽനിന്നു പിന്മാറുവാൻ തയ്യാറായ സ്ഥാനാർത്ഥികൾ എത്ര വിരളമായിരുന്നു. സഭാരംഗത്തു് ഒരു ഐക്യമുന്നണി തക്കംനോക്കി നിൽക്കുന്നുണ്ടെന്നു് എല്ലാവർക്കും അറിയാം. പാത്രിയർക്കീസുകക്ഷിയും, കാതോലിക്കാകക്ഷിയും തമ്മിലുള്ള മൽസരത്തിലെ പ്രയോജനം കൊയ്യുവാൻ അരയും കെട്ടി തയാറെടുത്തു നിൽക്കുന്നതു് ഈ ഐക്യമുന്നണിക്കാരും, റീത്തു പ്രസ്ഥാനക്കാരുമാണെന്നു് എല്ലാവർക്കുമറിയാം. നിരീശ്വരത്വം പ്രചരിപ്പിക്കുവാൻ നല്ല പശ്ചാത്തലം അക്രൈസ്തവമായ വർഗ്ഗീയഭിന്നതയും, ആഭ്യന്തരമൽസരവുമാണു്. അതുപോലെതന്നെ റീത്തുപ്രസ്ഥാനക്കാരുടെ വിജയവും ആ ഒരു സൗകര്യത്തെ ആസ്പദമാക്കിയാണു നിലകൊള്ളുന്നതു്. ആലുവാ സുന്നഹദോസിൽ പ്രകടമായതിൽ കൂടുതൽ ക്രിസ്തീയചിന്തയും, വിശാലതയും വിജയകക്ഷികൾ പ്രദർശിപ്പിക്കുവാൻ ബാദ്ധ്യസ്ഥരാണു്. ആ ധർമ്മനിർവ്വഹണത്തിൽ പാത്രിയർക്കീസ് കക്ഷി എങ്ങിനെ പെരുമാറുന്നു എന്നുള്ളതിനെ ആശ്രയിച്ചാണു മലങ്കര സുറിയാനിസഭ ഒന്നായോ, രണ്ടായോ പുരോഗമിക്കുവാൻ പോകുന്നതു്?

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# കാരമില്ലാത്ത ഉപ്പ്

(എം. ററി.)

ഉപ്പു നല്ലതുതന്നെ; ഉപ്പു കാരമില്ലാതെ പോയാൽ എന്തൊന്നുകൊണ്ടു അതിനു രസം വരുത്തും?"

(വി. ലൂക്കോസ് ൧൪. ൩൪)

പ്രയോജനശൂന്യമായ ജീവിതത്തെയാണു നമ്മുടെ കർത്താവ് കാരമില്ലാത്ത ഉപ്പിനോടു ഉപമിച്ചിരിക്കുന്നതു്. ഉപ്പു കാരമില്ലാത്തതായിത്തീർന്നാൽ അതുകൊണ്ടു യാതൊരുപയോഗവുമില്ല. അതിനെ പുറത്തു കളയുന്നു. മനുഷ്യജീവിതവും കാരമില്ലാത്ത ഉപ്പുപോലെ നിഷ്പ്രയോജനമായിത്തീരുകയും പുറത്തു തള്ളിക്കളയപ്പെടുകയും ചെയ്യാനുള്ള സാദ്ധ്യതയുള്ളതാണു്. നമ്മുടെ ആത്മീയമായ സ്വാധീനശക്തി നശിക്കുമ്പോൾ, തിന്മയെ എതിരിടുവാനുള്ള കഴിവു നമുക്കില്ലാതാകുമ്പോൾ; നീതിക്കുള്ള വിശപ്പും ദാഹവും കെട്ടുപോകുമ്പോൾ, പ്രാർത്ഥിക്കാനുള്ള ആവശ്യവും ആഗ്രഹവും കുറയുന്നതായി തോന്നുമ്പോൾ; ക്രിസ്തുവിനെ സാക്ഷിക്കുവാനുള്ള ധൈര്യം നമുക്കില്ലാതാകുമ്പോൾ; ഭിന്നതയും വഴക്കും നടമാടുന്നിടത്തു ക്രിസ്തുവിന്റെ നാമത്തിൽ സമാധാനമുണ്ടാക്കുവാൻ നാം സന്നദ്ധരാകുന്നില്ലെങ്കിൽ; പ്രതികൂലശക്തികളോടുള്ള പോരാട്ടത്തിൽ പരാജയമടഞ്ഞു നാം നിരാശപ്പെടുമ്പോൾ; ജീവിതത്തിന്റെ ഉന്മേഷവും ആശയും അസ്തമിക്കുമ്പോൾ—ഇങ്ങനെയുള്ള അവസരങ്ങളിൽ നമ്മുടെ ജീവിതം കാരമില്ലാത്ത ഉപ്പുപോലെ ആയിത്തീർന്നിട്ടില്ലയോ എന്നു നാം ഭയപ്പെടേണ്ടതായിട്ടുണ്ടു്.

ഉപ്പിന്റെ കാരം നശിച്ചുവോ ഇല്ലയോ എന്നു നിശ്ചയിക്കുവാൻ വലിയ പ്രയാസമൊന്നുമില്ല. അൽപ്പം വെള്ളത്തിലിട്ടിട്ടു രുചിച്ചുനോക്കിയാൽ മതിയാകും. അതുപോലെതന്നെ ഒരു മനുഷ്യൻ അവന്റെ ചുററുപാടുകളിൽ എങ്ങനെ ജീവിക്കുന്നു എന്നുള്ളതിൽനിന്നു് അവന്റെ യഥാർത്ഥനില മനസ്സിലാകുവാൻ കഴിയും. ക്രിസ്തുവിന്റെ ആത്മാവു ഒരു മനുഷ്യനിൽ ഉണ്ടോ എന്നറിയുന്നതിനുള്ള ഒരു പ്രധാനമാർഗ്ഗം അവൻ അവന്റെ ചുററുപാടുകളെ എങ്ങനെ സ്പർശിക്കുകയും രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു എന്നു് ആരായുകയാണു്. "നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു" എന്നു നമ്മുടെ കർത്താവു കല്പിച്ചതു വ്യക്തികളെക്കുറിച്ചാണോ സഭയെക്കുറിച്ചാണോ? രണ്ടർത്ഥത്തിലും വ്യാഖ്യാനിക്കുന്നതിൽ തെററില്ല. ഓരോ ക്രിസ്ത്യാനിയും അവന്റെ പ്രത്യേക ചുററുപാടുകളിൽ ഉപ്പായിരിക്കണമെന്നു ദൈവം ആഗ്രഹിക്കുന്നു. അപ്രകാരം തന്നെ ക്രിസ്തുസഭയും ലോകത്തിൽ ഉപ്പിന്റെ സ്ഥാനം വഹിക്കുന്നു; അല്ലെങ്കിൽ ദൈവനിയോഗപ്രകാരം ആ സ്ഥാനം വഹിക്കേണ്ടതാണു്. നാശഗർത്തത്തിലേക്കു പാഞ്ഞുകൊണ്ടിരിക്കുന്ന മനുഷ്യസമുദായത്തെ നിയന്ത്രിക്കുന്നതിനും പരിരക്ഷിക്കുന്നതിനും രഹസ്യവും പരസ്യവും വ്യക്തിപരവും സാമുദായികവുമായ ജീവിതത്തിനു പ്രസരിപ്പും പ്രയോജനവും നൽകുന്നതിനും പര്യാപ്തമായ ഏതെങ്കിലും ശക്തി ഇന്നു ലോകത്തിലുണ്ടെങ്കിൽ അതു ജീവനുള്ള ക്രിസ്തുവാണു്—വ്യക്തിയുടെയും സഭയുടെയും സജീവനാഥനായ ക്രിസ്തുതന്നെ. ആ ക്രിസ്തുവിന്റെ പ്രമാണങ്ങളനുസരിച്ചു ജീവിക്കുവാൻ തന്റെ ആത്മാവിനെ പ്രാപിക്കുക എന്നുള്ളതാണു് വ്യക്തികൾക്കും സമുദായങ്ങൾക്കും പ്രഥമമായ ആവശ്യം. ലോകം മുഴുവനും ഇന്നു് ഒരു വലിയ പരീക്ഷണഘട്ടത്തിൽ കൂടെ കടന്നുപൊയ്ക്കൊണ്ടിരിക്കയാണു്. അതിൽ അകപ്പെടാതെ ഒഴിഞ്ഞുമാറി നിൽക്കുവാൻ യാതൊരു വ്യക്തിക്കോ സമുദായത്തിനോ സഭക്കുതന്നെയോ സാദ്ധ്യമല്ല. സ്വന്തതാൽപ്പര്യങ്ങളിൽ മാത്രം വ്യാപൃതരായി ജീവിക്കുവാൻ സ്വാർത്ഥലോലുപന്മാർക്കുപോലും ഇപ്പോൾ സുസാദ്ധ്യമല്ല. മററുള്ളവരുടെ കാര്യം കൂടി നോക്കാത്തപക്ഷം നാമും ആപത്തിലകപ്പെടാതെ തരമില്ല. ഇന്നു ചൈതന്യമുള്ള യാതൊരു വ്യക്തിയുടെയോ സഭയുടെയോ യഥാർത്ഥപ്രശ്നങ്ങൾ ലോകവ്യാപകമായ പ്രശ്നങ്ങളാണു്. സ്വാർത്ഥതാൽപ്പര്യങ്ങൾകൊണ്ടു പരിമിതമായ ഒരു പരിധിക്കുള്ളിലുള്ള പ്രശ്നങ്ങളെമാത്രം അഭിമുഖീകരിച്ചു് ആയുസ്സു ചെലവഴിക്കുന്ന വ്യക്തികളും സമുദായങ്ങളും അധഃപതിച്ചേതീരൂ. അതുകൊണ്ടു നമ്മുടെ വീക്ഷണകോണവും ജീവിതലക്ഷ്യവും പ്രവർത്തനപരിപാടികളും കൂടുതൽ കൂടുതൽ വിസ്തൃതമാക്കുവാൻ നമുക്കു ശ്രമിക്കാം.

കാരമില്ലാത്ത ഉപ്പു, നിഷ്പ്രയോജനമായിരിക്കുന്നതുപോലെ തന്നെ സുരക്ഷിതമായി സൂക്ഷിക്കപ്പെടുന്ന ഉപ്പും ഉദ്ദേശിക്കപ്പെട്ട ഫലം പുറപ്പെടുവിക്കുന്നില്ല. ഉപ്പു ഭക്ഷണപദാർത്ഥത്തിൽ ലയിച്ചുചേർന്നു് അതിനെ ആസ്വാദ്യതരമാക്കിത്തീർക്കുന്നതുപോലെ ഇന്നു ക്രിസ്തുസഭ ലോകത്തിലേക്കിറങ്ങി സ്വജീവനെ നഷ്ടപ്പെടുത്തി അതിനെ തന്നെയും ലോകത്തെയും രക്ഷിക്കേണ്ടിയിരിക്കുന്നു. ഇന്നത്തെ സഭയുടെ നിർജ്ജീവാവസ്ഥയിൽ അതു സാദ്ധ്യമല്ലതന്നെ. എന്നാൽ സജീവനായ ക്രിസ്തു നാഥനായിട്ടുള്ള സഭയ്ക്കു പുതിയജീവൻ പ്രാപിക്കുവാനുള്ള സാദ്ധ്യതയുണ്ടു്. വ്യക്തികളും സഭ ഒന്നാകെയും ജീവന്റെ ഉറവയായ ക്രിസ്തുവിങ്കലേക്കു തിരിയണം. അതു മാത്രമാണു് പുനർജീവനും പുനരുത്ഥാനവും പ്രാപിക്കുവാനുള്ള മാർഗ്ഗം. ക്രിസ്തുവിലുള്ള പ്രത്യാശ മുഴുവനായി നശിച്ചിട്ടില്ലാത്ത യാതൊരു വ്യക്തിയും സമുദായവും കാരമില്ലാത്ത ഉപ്പിനെപ്പോലെ പുറത്തു തള്ളിക്കളയപ്പെടേണ്ടതില്ല. കടുകുമണിയോളം വിശ്വാസമെങ്കിലും നമ്മിൽ ശേഷിച്ചിട്ടുണ്ടെങ്കിൽ "കർത്താവേ ഞാൻ വിശ്വസിക്കുന്നു; എന്റെ വിശ്വാസക്കുറവിൽ തുണയ്ക്കേണമേ" എന്നു പ്രാർത്ഥിച്ചുകൊണ്ടു് കർത്താവിനെ സമീപിക്കുവാനും വിജയജീവിതത്തിലേക്കുയരുവാനും നമുക്കു കഴിയും.

മാനസാന്തരവും ആത്മസമർപ്പണവും ത്യാഗപരമായ സേവനവും ആയ ഇടുങ്ങിയ വാതിലിൽക്കൂടിയല്ലാതെ ലോകോദ്ധാരണത്തിനുള്ള എളുപ്പവഴിയൊന്നുമില്ല. ആ ഇടുങ്ങിയ വാതിലിൽക്കൂടി നമ്മുടെ കർത്താവിനോടൊപ്പം കടക്കുവാൻ നമുക്കു ശ്രമിക്കാം. ലോകത്തിന്റെ പാപത്തെ വഹിച്ചവനും വഹിക്കുന്നവനുമായ കർത്താവിന്റെ കൂട്ടായ്മയിൽ ഇന്നത്തെ സാർവത്രികപ്രശ്നമായ നിരീശ്വരത്വത്തെയും ഭൗതികത്വത്തെയും ക്രിസ്തുവിന്റെ ആത്മാവിലും ശക്തിയിലും എതിരിടുവാൻ നമുക്കു ശ്രമിക്കാം. അപ്പോൾ നാമും നമ്മുടെ സഭയും ദൈവം നമ്മെ ആക്കിവച്ചിരിക്കുന്ന സ്ഥിതിയിലും സ്ഥാനത്തും നമ്മുടെ എളിയ തോതിൽ ഭൂമിയുടെ ഉപ്പായിത്തീരുവാനും ദൈവത്തിന്റെ പരമോദ്ദേശങ്ങൾക്കായി വിനിയോഗിക്കപ്പെടുവാനും ദൈവം കൃപചെയ്യും. നമ്മുടെ ആഗ്രഹവും പ്രാർത്ഥനയും ആ പരമലക്ഷ്യപ്രാപ്തിയിലേക്കു നമുക്കു കേന്ദ്രീകരിക്കാം.

# വിശുദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവു് മാത്തൻതരകൻ)

### യായിറോസിന്റെ പുത്രി

യൂദവൃന്ദത്തിന്റെ ഭക്ത്യാദരങ്ങൾക്കു
പാത്രമായ് "സന്നിദ്രീം"സംഘപ്രമാണിയായ്
വർത്തിച്ചിരുന്നൊരുമർത്ത്യനന്നേരത്തു
സത്വരമോടിയണഞ്ഞു തദ്രംഗത്തിൽ
ക്രിസ്തുവിൻപാദത്തിൽ വീണാൻ നിരാശ്രയൻ
കണ്ണീരിടറിക്കഥിക്കുകയായേവം.
"മാമക പ്രാണനും പ്രാണനാം നന്ദിനി
മാമകദിവ്യസമ്പത്താകുമോമലാൾ
മാരണവക്ത്രത്തിലുൾപ്പെട്ടുകഴിഞ്ഞുനിൻ
കാരുണ്യമുണ്ടെങ്കിൽ ജീവിക്കും നിശ്ചയം.
ഭാവൽക്കദിവ്യമാം വാക്സുധയാൽ നിത്യ
ഭാവുകമുണ്ടാകുംദേവേശനന്ദന"
ചിത്തമലിഞ്ഞു നൃപോത്തമൻ ചിന്മയൻ
സത്വരം തന്നുടെ ശിഷ്യരുമൊന്നിച്ചു
ലോകപ്രമാണിയാം മർത്ത്യന്റെ പിന്നാലെ
ശോകംകളയുന്നതിന്നെഴുന്നള്ളിനാൻ
തീരംകവിഞ്ഞൊരുയോർദ്ദാൻനദിപോലെ
പാരമിളകിനടന്നു ജനാവലി.
യോഹന്നാൻ സ്ഥാപകൻ തന്നുടെ ശിഷ്യന്മാർ,
യൂദപ്രമാണികൾ, വേദോപജ്ഞന്മാർ
ബാധിഷ്ഠും ബാധിച്ചോർ, വാതം മുഴുത്തവർ,
കൗതുകപ്രേരിതർ, കാപട്യമേറ്റിടും
ഭക്തന്മാർ,കോലാഹലത്തിൽ രസിപ്പവർ
തൽക്ഷണം ദിവ്യഭിഷഗ്വരൻതന്നുടെ
പിന്നാലെക്കൂടിനാരത്ഭുതം കാണുവാൻ
യായിറോസിന്നു വളർന്നുമഹാഭയം
യാത്രയിലംഗംവിയർത്തിടറീപദം
തന്നോമനപ്പുത്രികാലന്റെമന്ദിരം
തന്നിൽ പ്രവേശിച്ചിരിക്കാമെന്നോർത്തവൻ
പെട്ടെന്നൊരാളപ്പോളോടിവന്നോതിനാൻ
കഷ്ടം തൽപ്പുത്രിതൻ നിര്യാണവൃത്താന്തം
"ബദ്ധപ്പെട്ടെത്തേണ്ടാദേശികവര്യനെ
ബദ്ധവേഗം നമുക്കെത്താം ശവാന്തികം"
ഈവിധമാഗതൻ യായിറോസിൻമുമ്പി-
ലാകുലചിത്തനായ്ച്ചൊന്നുനിന്നീടവേ
"വിശ്വസിച്ചാലും നീ ഭീതിവെടിഞ്ഞെ"ന്നു
വിശ്വൈകനാഥൻ ശതാധീശനോടോതി.
വേഗം നടന്നുയായ്റോസിന്റെ മന്ദിരം
പൂകിനാൻ നിർജ്ജീവദേഹത്തെ ദർശിച്ചു.
മാറത്തടിക്കുന്നിതൊട്ടുപേരൊട്ടുപേർ
മണ്ണിലുരുണ്ടു നിലവിളിച്ചീടുന്നു
"ബാലമരിച്ചില്ലുറങ്ങുകയാണത്രേ"
മാലകന്നേവമുരച്ചാൻ മഹേശ്വരൻ
"ബാലേ,യെഴുന്നേൽക്കനീ"യെന്നു കല്പിച്ചു
ബാലതൻ കൈക്കുപിടിച്ചുമഹാഗുരു
മാതാപിതാക്കന്മാരത്ഭുതാവിഷ്ടരായ്
നാഥന്റെ പാദത്തിൽ ശീർഷം വണങ്ങവേ!
നിദ്രയിൽ നിന്നെന്നപോലാക്കുമാരിക
നിന്നാളുണർന്നെഴുന്നേറ്റുപതുക്കവേ,
നന്ദിനിറഞ്ഞുതുളുമ്പുകയാൽപ്പദ-
മൊന്നുമേതോന്നാതെയായിറോസ്"നിൽക്കവേ
നിഷ്കാമകർമ്മിയാനിർമ്മലൻശ്രീയേശു
നിഷ്ക്രമിച്ചാൻ വേഗമാവീട്ടുകൈവിട്ടു.

---

(൭-ാം പേജിൽനിന്നു തുടർച്ച)

കുന്ന നൈട്രജൻ, വൃക്ഷങ്ങൾ ചീയുമ്പോഴോ മറ്റോ, ബാക്ടീറിയാപ്രവർത്തനത്താൽ തിരികെ വായുവിൽ വന്നുചേരുന്നു. ഇപ്രകാരം ഒരു നൈട്രജൻ പരിവൃത്തിതന്നെ പ്രകൃതിയിൽ സർവ്വദാ നടന്നുകൊണ്ടിരിക്കുന്നു. നാനാജാതിശിഷ്ടങ്ങൾ എരിച്ചുകളയാതെ അതേരൂപത്തിൽ മണ്ണിൽ ദ്രവിച്ചുചേരുന്നതിന്നനുവദിക്കുന്നതാണുത്തമം. പച്ചിലവളത്തിന്റെ വിശേഷവും ഇതുതന്നെയാണു്.

അമ്മോണിയം നൈട്രേറ്റ്, അമ്മോണിയം സൾഫേറ്റും, കാൽസിയം സൂപ്പർഫോസ്ഫേറ്റും, നൈസിഫോസും (Niciphose) കാൽസിയം നൈട്രേറ്റും, സോഡിയം നൈട്രേറ്റും കൃത്രിമവളങ്ങളാണ്. ഇവയിൽ സൂപ്പർഫോസ്ഫേറ്റും നൈസിഫോസും വേഗം അലിഞ്ഞുചേരുന്നതിനാൽ ചെടികൾക്കു് സാധാരണ ഉപയോഗിക്കുന്നതു്. എന്നാൽ കൊഞ്ചു് എല്ലുപൊടി മുതലായവ ചേർന്ന കൂട്ടുവളങ്ങൾ വേഗത്തിൽ ദ്രവിച്ചുചേരാത്തതുകൊണ്ടു് അവ വൃക്ഷങ്ങൾക്കാണു സാധാരണ ഉപയോഗിക്കുന്നതു്. കൃഷിചെയ്യുന്ന മണ്ണു പരിശോധിച്ചശേഷം കുറവുള്ള വളങ്ങൾ മാത്രം ചേർക്കുകയാണു് ഉത്തമം. നമ്മുടെ രാജ്യത്തുള്ള ആലുവായിലെ വ്യവസായശാലയിൽ ആണ്ടുതോറും 50,000 ടൺ അമ്മോണിയം സൾഫേറ്റ് ഉണ്ടാക്കുന്നതിനുള്ള സാമഗ്രികളാണുള്ളതെന്നാണു കണക്കാക്കപ്പെട്ടിരിക്കുന്നതു്.

# വേദവായനക്കുറിപ്പുകൾ

## വി. യോഹന്നാന്റെ സുവിശേഷം

വി. യോഹന്നാന്റെ സുവിശേഷത്തിന്റെ പ്രത്യേകതയും അസാദ്ധ്യതയും ഒന്നുവേറെയാണ്. ആ ഗ്രന്ഥത്തിൽ അന്തർഭവിച്ചിരിക്കുന്ന അമൂല്യസത്യങ്ങൾ അത്യഗാധങ്ങളും പലപ്പോഴും വ്യാഖ്യാനാതീതവുമാകുന്നു. യേശുതമ്പുരാനെ അടുത്തറിഞ്ഞ ശിഷ്യന്മാരിൽ പ്രമുഖനായ യോഹന്നാൻ ശ്ലീഹാ തന്റെ അറിവിൽപെട്ട സംഭവങ്ങളെകുറിച്ച് ദീർഘനാളുകൾ ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്തതിന്റെഫലമായിരുപമെടുത്ത സത്യങ്ങളാണ് ഈ ജീവചരിത്രഗ്രന്ഥമൂലം വിശദീകരിക്കുവാൻ അദ്ദേഹംശ്രമിക്കുന്നതു്. പണ്ഡിതനും പാമരനും അവരവരുടെ കഴിവനുസരിച്ച് ആസ്വദിക്കുവാൻ സാധ്യതയുള്ള ഒരു മൂല്യഗ്രന്ഥമാണ് ഈ ജീവചരിത്രഗ്രന്ഥം എന്നു് അഭിപ്രായപ്പെടുന്നതിൽ തെററില്ല. ഈ സുവിശേഷഗ്രന്ഥത്തെ ആസ്പദമാക്കി എഴുതുന്ന ഈ കുറിപ്പുകൾക്ക് പ്രധാന അവലംബമായി സ്വീകരിച്ചിട്ടുള്ളതു് റൈററ്. റവ. ഫിലിപ്പ്ലോയിഡ് തിരുമനസ്സുകൊണ്ടു് എഴുതിയിട്ടുള്ള The life according to St John എന്ന ഗ്രന്ഥമാണെന്നുള്ളതും ഇവിടെ പ്രസ്താവാർഹമാകുന്നു.

തിങ്കൾ. യോഹ. 1. 1—3

"ആദിയിൽ ദൈവം ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചു" ലോകാരംഭത്തെപ്പററി നമുക്കിത്രമാത്രമേ പറവാനുള്ളൂ. എന്നാൽ ആ പ്രസ്താവനയിൽ സ്വയംസ്ഥിതനായ ദൈവത്തിലുള്ള വിശ്വാസവും പ്രഖ്യാപിതമായിട്ടുണ്ട്. അവൻ സർവത്തിനും കാരണഭൂതനാണെന്നു നാം വിശ്വസിക്കുകയും അതുമൂലം അവനെ നാം ആരാധിക്കുകയും ചെയ്യുന്നു. ആരാധനയിൽക്കൂടെ ദൈവവുമായി നാം സംസർഗ്ഗം ചെയ്യുകയും അവന്റെ ഉണ്മയിൽ നാം വിശ്വസിക്കുകയും ചെയ്യുന്നു. നൂററാണ്ടുകളായി മനുഷ്യഹൃദയം ആ വിധമുള്ള ആരാധനമൂലം സംതൃപ്തി അടഞ്ഞു പോരുന്നു. ദൈവം തന്നെ തന്നെ തന്റെ സൃഷ്ടിക്കു വെളിപ്പെടുത്തുന്നു എന്നുള്ളതും ആരാധനയിൽക്കൂടെ അവന്റെ അനുഭവത്തിൽ പെട്ടിട്ടുള്ള വസ്തുതയാണ്. അങ്ങനെ ദൈവത്തിൽ നാം വിശ്വസിക്കുന്നുണ്ടെങ്കിൽ ആ വിശ്വാസം "വചന"ത്തിലുള്ള വിശ്വാസത്തിലേക്കും വചനത്തെക്കുറിച്ചുള്ള ചിന്ത മനുഷ്യാവതാരത്തിലേക്കും അതു മൂലം ലഭ്യമായ അനുഗ്രഹങ്ങളിലേക്കും നമ്മെ നയിക്കുന്നു. ഈ അവസരത്തിൽ വചനത്തെപ്പററി വി. പൌലൂസ് എഴുതുന്നതു നോക്കുക. (കൊല. 1.13—20) ആ വചനത്തെ കൂടാതെ പിതാവായ ദൈവം ഒന്നും പ്രവർത്തിക്കുന്നില്ലെന്നും കൂടെയല്ലയൊ നാമിവിടെ വായിക്കുന്നതു്. പിതാവും പുത്രനും തമ്മിലുള്ള സ്നേഹം മൂലം പുത്രൻ സൃഷ്ടിക്കു മുതിർന്നു എങ്കിൽ ആ സൃഷ്ടിയെ ദൈവം എത്രമാത്രം സ്നേഹിക്കുന്നുണ്ടായിരിക്കണം. ആ ഒരു ബോധം പൂർണ്ണമനസ്സോടും പൂർണ്ണ ആത്മാവോടും കൂടി ദൈവത്തെ ആരാധിക്കുവാൻ സഹായകമാകട്ടെ.

ചൊവ്വാ യോഹ. 1.4-8

പിതാവിനോടുള്ള സ്നേഹഫലമായി—ഏതാണ്ടു നന്ദപ്രകടനമായി— പുത്രൻ സൃഷ്ടിക്കു മുതിന്നു എങ്കിൽ, ആ സൃഷ്ടിയുടെ വഭാഗമായ മനുഷ്യൻ തന്നെ സൃഷ്ടിച്ചവനെ സ്നേഹിക്കുവാൻ എത്ര അധികം കടപ്പെട്ടിരിക്കുന്നു. എന്നാൽ മനുഷ്യജാതി അതിന്റെ അജ്ഞതയുടെയും മനഃപൂർവ്വമായ എതിർപ്പിന്റെയും ഫലമായി ദൈവത്തിന്റെ ജീവനു് തങ്ങളിൽ പ്രവേശനം അനുവദിക്കാതെ ജീവിക്കുകയാണ്. എങ്കിലും മനുഷ്യനു് ദൈവത്തിന്റെജീവനെ—വെളിച്ചത്തെ—നിർമ്മൂലമായിനശിപ്പിക്കാൻ കഴിഞ്ഞിട്ടില്ല. അതിനു കാരണം ദൈവത്തിന്റെ അനന്തമായ സ്നേഹത്തിനു മനുഷ്യരിൽ അവിടവിടെ അല്പമായിട്ടെങ്കിലും പ്രവേശനം ലഭിച്ചിട്ടുണ്ടെന്നുള്ളതാണ്. അതിനു പുറമെ ദൈവത്തിന്റെസ്നേഹസ്വഭാവം ഗ്രഹിക്കുകയും തദനുസരണം ജീവിക്കുകയും ചെയ്യുന്ന ചിലരെ ദൈവം പലപ്പോഴായി എഴുന്നേൽപ്പിച്ചിട്ടുമുണ്ട്. അബ്രഹാം, മോശ, ഏശായ് എന്നിവർ ആ കൂട്ടത്തിൽ പെടുന്നു. അങ്ങനെ അയയ്ക്കപ്പെട്ടവരുടെ കൂട്ടത്തിൽപെട്ടവനാണ യോഹന്നാനും. അവൻ വന്നതു് വെളിച്ചത്തിനുവേണ്ടി സാക്ഷിക്കുവാനായിരുന്നു. ഈ സുവിശേഷ പഠനത്തിനു ശ്രമിക്കുന്ന നമുക്കും തന്റെ സാക്ഷികളായി നമ്മെത്തന്നെ സമർപ്പിക്കാം.

ബുധൻ. യോഹ. 1.9—13.

ദൈവസൃഷ്ടിയുടെ മകുടമായ മനുഷ്യനു് തന്റെ സ്രഷ്ടാവായദൈവത്തെ അറിവാനുള്ള ശക്തിയും തന്റെ ഇഷ്ടപ്രകാരം ജീവിപ്പാനുള്ള സ്വാതന്ത്ര്യവും ദൈവം നൽകി. ആരംഭം മുതൽ ദൈവത്തെപ്പററി ചില ധാരണകളും അവനു ലഭിച്ചിരുന്നു. അങ്ങനെയുള്ള ധാരണകളെയെല്ലാം പിൻതള്ളുന്ന ഒന്നാണ് ബതലഹേമിൽ "വചനം"അവതീർണ്ണനായപ്പോൾ സാധിതമായതു്. ആ വെളിപാടിനെ നാം എത്ര ആത്മാർത്ഥതയോടെ സ്വാഗതം ചെയ്യണം. എന്നാൽ മനുഷ്യജാതി അലസതയോടെയാണ് ആ മഹത്വപ്രത്യക്ഷതയെ അന്നു് വീക്ഷിച്ചതു്. ആ മനോഭാവമാണ് ഇന്നും എവിടെയും കാണുന്നതു്. മിശിഹായുടെ വരവിനെപ്രതീക്ഷിച്ചുകൊണ്ടിരുന്നയഹൂദജാതി അവനെ നിഷേധിക്കുകതന്നെ ചെയ്തു. അതേ ചരിത്രം തന്നെയല്ലേ ഇന്നും ആവർത്തിക്കപ്പെടുന്നതു്. എന്നാൽ എല്ലാവരും അവനെ നിഷേധിച്ചില്ല. തന്നെ നിഷേധിക്കാതെ തന്നിൽ വിശ്വസിച്ചു തന്റെ സേവനത്തിൽ തങ്ങളെ മുഴുവനായി സമർപ്പിക്കുന്നവർക്ക് ദൈവമക്കളാകുവാനുള്ള അവകാശം അവൻ കൊടുത്തു. അങ്ങനെ ദൈവമക്കളാകുന്നതുമൂലംസൃഷ്ടിയെ അർത്ഥസംപൂർണ്ണവും മനോഹരവുമാക്കുകയാണു ചെയ്യുന്നതു്. എത്ര വലിയ ഒരു പദവിയാണ് അവിടുന്നു നമുക്കു നൽകിയിരിക്കുന്നതു്.

വ്യാഴം. യോഹ 1. 14-18.

വചനം ജഡമായിത്തീർന്ന വസ്തുതയാണു നമ്മുടെ ചിന്താവിഷയം. യോഹന്നാൻ എഴുതുന്നതു ഞങ്ങൾ അവന്റെ തേജസ്സ് കണ്ടു എന്നാണ്. എങ്കിലും എല്ലാവരും ഇതു കണ്ടില്ല. കൃപയും മഹത്വവും നിറഞ്ഞവനായി നാം അവനെ കണ്ടിട്ടുണ്ടോ?. അങ്ങനെ നാം അവനെ കണ്ടിട്ടുണ്ടെങ്കിൽ യോഹന്നാൻമാംദാനയെപോലെ അവനെക്കുറിച്ച് സാക്ഷിപ്പാൻ നമുക്കുകഴിയും. അവനെ അറിവാൻ കഴിഞ്ഞവർക്കു് അവശ്യമുള്ള സർവ്വവും അവൻ നൽകുന്നു. "അവന്റെ നിറവിൽനിന്ന് എല്ലാവർക്കും കൃപമേൽ കൃപലഭിക്കുന്നു." എന്നാണു ശ്ലീഹാ എഴുതിയിരിക്കുന്നതു് മനുഷ്യന്റെ യഥാർത്ഥ അനുഗ്രഹങ്ങളുടെ നിറവോൽ ക്രിസ്തുവിലാണു സാധിതമാകുന്നതു്. ന്യായപ്രമാണം ലക്ഷ്യത്തിലേക്ക് ചൂണ്ടിക്കാണിക്കുകയെ ചെയ്യുന്നുള്ളൂ. ആ ലക്ഷ്യപ്രാപ്തിക്കുള്ള ശക്തി തരുവാൻകഴിയുന്നവൻ യേശു മാത്രമാകുന്നു. കൃപയും സത്യവും യേശുക്രിസ്തു മുഖാന്തരംവന്നു എന്നാണല്ലോ ശ്ലീഹാ പ്രസ്താവിച്ചിരിക്കുന്നതു്. മനുഷ്യരുടെ വെളിച്ചമായിരിക്കുന്ന "വചന"ത്തിന്റെ ജീവൻ കൂടു

തൽക്കൂടുതൽ അവകാശപ്പെടുത്തി തദനുസരണം നാം ജീവിക്കുന്നു എങ്കിൽ നാം ദൈവത്തെയും ദൈവത്തിനു മനുഷ്യജാതിയെപ്പററിയുള്ള ഉദ്ദേശത്തേയും പററി അറിവുള്ളവരായിത്തീരും. അങ്ങനെ സൃഷ്ടിയുടെ ഉദ്ദേശം നിറവേററുവാൻ നമുക്കു സംഗതിയാകട്ടെ.

വെള്ളി. യോഹ 1. 19—28

യെഹൂദന്മാരുടെ പ്രതിനിധികളായി യെരുശലേമിൽ നിന്നു വന്നവരുടെ അന്വേഷണങ്ങൾ ഒന്നു രണ്ടു കാൎയ്യങ്ങൾ വ്യക്തമാക്കുന്നുണ്ട്. അവർക്കു ചില മുൻനിശ്ചയങ്ങളും തീരുമാനങ്ങളുമുണ്ടായിരുന്നു. അവയനുസരിച്ചു സൎവ്വം പോകണം. അല്ലാത്തപക്ഷം അവയെല്ലാം വർജ്ജ്യമാകുന്നു. യോഹന്നാൻ ക്രിസ്തു അല്ലെങ്കിൽ ഏലിയാവോ, പ്രവാചകനോ ആയിരിക്കണം. അതിനപ്പുറം ചിന്തിക്കുവാനവർക്കു മനസ്സില്ല. അങ്ങിനെയുള്ള വീക്ഷണഗതിയിൽ നിന്നു നാം നമ്മെ തന്നെ സൂക്ഷിക്കേണ്ടതല്ലേ? യോഹന്നാൻ കൎത്താവിനെ അറിഞ്ഞിരുന്നു. അവൻ കൎത്താവിനു സ്നാനം കഴിച്ചിട്ട് അധികം നാളുകൾ ആയിരുന്നില്ല. അങ്ങനെ കൎത്താവിനെ അറിയുവാൻ കഴിഞ്ഞതു മൂലം എത്ര വിനയത്തോടെ അവൻ തന്നെ തന്നെ കണ്ടു. "അവന്റെ ചെരിപ്പിന്റെ വാറു് അഴിപ്പാൻ ഞാൻ യോഗ്യനല്ല." നമുക്കു തന്നെയും നമുക്കു ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ജോലിയിലും തെററു പററാതിരിക്കുവാനുള്ള ഏകമാർഗ്ഗം യഥാർത്ഥമായ വിനയമാകുന്നു. ദൈവത്തെ അറിഞ്ഞവർക്ക് ആ വിനയം ഉണ്ടായിരിക്കുകയും ചെയ്യും.

ശനി. യോഹ. 1. 29—34.

യോർദാൻ നദിയുടെ തീരത്തുവച്ച് യേശുവിന്റെ യഥാർത്ഥ സ്വഭാവം യോഹന്നാനു തിരിച്ചറിവാനേ സാധിച്ച അവസരം എത്ര അൽഭുതകരമായിരുന്നിരിക്കണം. അങ്ങിനെയുള്ള ഒരവസരം നമുക്കെല്ലാവർക്കും ഉണ്ടാകണം. എന്നാലേ നമ്മുടെ സാക്ഷിയ്ക്കു് എന്തെങ്കിലും ഫലമുണ്ടാകുകയുള്ളൂ. ഇന്നു പട്ടക്കാരുടെയും അതുപോലുള്ളവരുടെയും സാക്ഷി നിഷ്ഫലമായിരിക്കുന്നതിനു കാരണമെന്താണു്. "ഞാനോ അവനെ അറിഞ്ഞില്ല" എന്നു യോഹന്നാൻ പറയുന്നതിൽ അന്തർഭവിച്ചിരിക്കുന്ന അർത്ഥമെന്താണു്. യോർദാൻ നദിയിൽ വച്ചു സൎവ്വലോകത്തിന്റെയും പാപം ചുമക്കുന്ന യേശുവിനെ കാണുമ്പോളും യോഹ

## അമ്മയും മകനും

ചർച്ച്‌വീക്ക്‌ലി വായനക്കാർക്കു സുപരിചിതനായ "അലക്സിന്റെ" "അമ്മയും മകനും" എന്നൊരു ചെറിയ നോവൽ അടുത്ത ആഴ്ചമുതൽ ഖണ്ഡശ്ശയായി പ്രസിദ്ധപ്പെടുത്തുന്നതാണെന്നുള്ള വിവരം സസന്തോഷം വായനക്കാരെ അറിയിച്ചുകൊള്ളുന്നു. വെറുംവിനോദഭാവനകളിലും ആദ്ധ്യാത്മികചിന്തകളിലും വിഹരിച്ചുകൊണ്ടിരുന്ന "അലക്സിന്റെ" തൂലിക ഇത്തവണ ഒരു യഥാർത്ഥ ക്രിസ്തീയ കുടുംബത്തെയാണു് ചിത്രീകരിക്കുവാൻശ്രമിച്ചിരിക്കുന്നതു്. സാധാരണ ഓരോ ക്രിസ്തീയ കുടുംബത്തിലും സംഭവിക്കാറുള്ള ഉല്ലാസപ്രദങ്ങളായ രംഗങ്ങളേയും, കണ്ണുനീരിന്റെ താഴ്വരയിൽ കൂടിയുള്ള ജീവിതത്തേയും ഏതു വിധമാണു് ക്രിസ്തുവിൽ ജീവിക്കുന്ന ഒരു മാതാവു് അഭിമുഖീകരിക്കുന്നതെന്നു് ഏററവും ഹൃദ്യമായി "അലക്സ്" വിവരിക്കുന്നു. ആരംഭം അടുത്ത ആഴ്ചയിൽ പ്രതീക്ഷിക്കുക. —പത്രാധിപർ.

നാൻ അവനെ ശരിയായി അറിഞ്ഞിരുന്നില്ല. അന്നു മുതലാണു ക്രിസ്തു ഏറ്റെടുത്തിരിക്കുന്ന ജോലിയുടെ ശ്രേഷ്ഠതയും മനോഹരതയും അവൻ മനസ്സിലാക്കിയതു്. സ്വയത്യാഗത്തിന്റെ അർത്ഥവും വ്യാപ്തിയും മനസ്സിലാക്കുന്നതിനുസരിച്ചേ നമുക്കും അവനെ അറിയുവാൻ കഴിയുകയുള്ളൂ.

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

തനിക്കുവേണ്ടിയും അന്യർക്കു വേണ്ടിയും

(ഡോം ബെർണാഡ് ക്ലെമെൻസ്)

## അദ്ധ്യായം 2 (തുടർച്ച)

(ഈ ലേഖന പരമ്പര ഇംഗ്ലീഷിൽ നിന്ന് മലയാളത്തിലേക്കു വിവർത്തനം ചെയ്യുന്ന ലേഖകന് സുഖമില്ലാതിരുന്നതുകൊണ്ട് ഇടയ്ക്കു നിറുത്തേണ്ടതായി വന്നു. വീണ്ടും തുടർച്ചയായി പ്രയോജനപ്രദമായ ഈ ലേഖനം ഈ പംക്തികളിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്.-പ.

രണ്ടാമത്തെ വലിയ പ്രയാസത്തെ ഇപ്രകാരം പ്രസ്താവിക്കാം. "ദൈവം സർവ്വത്ര നന്മയും ഓരോ മനുഷ്യജീവിക്കും അത്യുത്തമമായതിനെ ചെയ്യുവാൻ ഇച്ഛിക്കുന്നവനുമെങ്കിൽ ആളുകൾക്കുവേണ്ടി പ്രാർത്ഥിക്കുന്നതിൽ എന്തു കഴമ്പാണുള്ളതു്? എന്തുകൊണ്ടെന്നാൽ ഒന്നുകിൽ അവർക്കുവേണ്ടി താൻ ചെയ്യാൻ പോകുന്നതിനു ഏതെങ്കിലും തരത്തിൽ നിശ്ചയിച്ചിരിക്കുന്നതിനെ ദൈവത്തോടു നിങ്ങൾ ചോദിക്കുകയോ അല്ലെങ്കിൽ അത്യുത്തമമായതിൽ നിന്നു അന്യമായ ഏതൊന്നിനെയോ ചോദിക്കയായാണ് നിങ്ങൾ ചെയ്യുന്നതു്." അതേപ്പററി എന്തു പറയുന്നു? ഇതിന്റെ ഉത്തരം വാസ്തവത്തിൽ വളരെ പ്രയാസമുള്ളതല്ല. ഓരോ മനുഷ്യജീവിക്കും അത്യുത്തമമായതിനെ ചെയ്യുവാനാണ് ദൈവം ഇച്ഛിക്കുന്നതു എന്നുള്ളതു യഥാർത്ഥം തന്നേ. എന്നാൽ അതുപോലെ തന്നെ യഥാർത്ഥമാണ് താൻ വീണ്ടും വീണ്ടും അങ്ങിനെ ചെയ്യാൻ ഇച്ഛിക്കുന്നതു് നിങ്ങൾ മുഖാന്തിരവും ഞാൻ മുഖാന്തിരവും ആയിരിക്കണമെന്നുള്ളതു്. നിങ്ങൾ കുറച്ചു സമയം കഴിഞ്ഞു പുറത്തേക്കിറങ്ങുമ്പോൾ ഒരാൾ ഒരു പെൺകുഞ്ഞിനെ ഒരു കല്ലുകൊണ്ടു തലക്കിടിക്കുന്നതായി കാണുന്നു എങ്കിൽ അതു നിർത്തണമെന്നുള്ളതാണ് ദൈവഇഷ്ടമെന്നു നിങ്ങൾക്കു പൂർണ്ണ നിശ്ചയമുണ്ടാകയും അതിനടുത്തു നില്ക്കുന്ന സൌകര്യമുള്ളയാൾ നിങ്ങളാണെങ്കിൽ അതു നിർത്തേണ്ടതു നിങ്ങളുടെ കടമയാണെന്നു നിങ്ങൾക്കു മിക്കവാറും ഉറപ്പുണ്ടാകയും ചെയ്യുമെന്ന് ഞാൻ വിചാരിക്കുന്നു. അല്ലാതെ ഒരു മതിലിന്മേൽ ചാരി ഞാനൊന്നുമറിഞ്ഞില്ലേ എന്ന രീതിയിൽ നിന്നുകൊണ്ട് ഇപ്രകാരം പറയുകയില്ലല്ലൊ. "അതെത്രയും ശരിയായ ഒരു കാര്യമാണ്. ഏതായാലും ആ പെൺകുഞ്ഞിനു അത്യുത്തമമായതേ ദൈവം ഇച്ഛിക്കുന്നുള്ളു. അതുകൊണ്ടു ഞാനീകാര്യത്തിൽ ഒന്നും ചെയ്യേണ്ടതായിട്ടില്ല" നേരേമറിച്ചു തൽക്ഷണം അതിന്റെ നടുവിലേക്കു ചാടിവീണ് നിങ്ങളുടെ തലക്കിടികൊണ്ടായാലും അതു നിർത്തുമല്ലൊ. മിക്കവാറും ഇതേരീതിയിലാണ് ഓരോ സമയങ്ങളിൽ നമുക്കു ബോദ്ധ്യമാകുന്ന വിവിധ ആവശ്യങ്ങളിൽ ദൈവം അത്യുത്തമമായ തിരുവിഷ്ടമാകുന്നതു്. വീണ്ടും വീണ്ടും അവിടത്തെ തിരുവിഷ്ടം ആ അത്യുത്തമമായതു് ആ കാര്യങ്ങളിൽ നടക്കേണ്ടതു് നമ്മുടെ പ്രാർത്ഥനകൾ മുഖാന്തിരം ഒഴുകുന്ന ആത്മീകശക്തിയും പ്രചോദനവും കൊണ്ടാണ്. മററുള്ളവർക്കുവേണ്ടി നാം പ്രാർത്ഥിക്കുന്ന പ്രാർത്ഥനയുടെ രീതിമൂലം ഈ കാര്യം നമ്മുടെ ദൃഷ്ടിയിൽ നിന്നു് നാം മിക്കവാറും മറച്ചുകളയുന്നു എന്നാണ് എന്റെ അഭിപ്രായം. വേറൊരാളിന്റെ ദുരിതത്തിലൊ പ്രത്യക്ഷമായ ആവശ്യത്തിലൊ ഏററവും നല്ല പരിഹാരമാർഗ്ഗമെന്തെന്നു മനസ്സുമുട്ടാലോചിക്കുന്നതിൽ നാം ബദ്ധശ്രദ്ധരായിരിക്കയും നമ്മുടെ ഈ അഭിപ്രായം ദൈവത്തെ അറിയിക്കയും അതു സാധിപ്പിക്കാൻ ദൈവത്തോടു പ്രാർത്ഥിക്കയുമാണ് നാം മിക്കപ്പോഴും ചെയ്യുന്നതു. മാർഗററു തെരുവിലുള്ള എന്റെ പള്ളിയിലെ പ്രസംഗപീഠത്തിൽ നിന്നു ഒന്നരണ്ടാഴ്ച മുമ്പു ഒരു സുപ്രസിദ്ധമായ പബ്ലിക്കു സ്കൂളിന്റെ ഹെഡ് മാസ്റ്റർ പറഞ്ഞതുപോലെയാണ് നമ്മുടെ പ്രാർത്ഥന. അതായതു് "കർത്താവെ പറയണമെ നിന്റെ ദാസൻ കേൾക്കുന്നു എന്നല്ല നമ്മുടെ പ്രാർത്ഥന പിന്നെയോ കർത്താവെ കേൾക്കണമേ നിന്റെ ദാസൻ പറയുന്നു" എന്നാണ്. Mrs Spifkinsന്റെ പിടലിമേലുള്ള പരു പൊറുപ്പിക്കുന്നതിനുവേണ്ടി ദൈവത്തോടു വളരെ അധികവും വളരെ സമയവും പ്രാർത്ഥിക്കുന്നതിനു പകരം അവർക്കുവേണ്ടി അവർക്കുപകരം നമ്മുടെ നാവിനെ ഉപയോഗിച്ചു് "സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ നിന്റെ തിരുനാമം പരിശുദ്ധമാകപ്പെടണമേ" ഇത്യാദി പ്രാർത്ഥിക്കുന്നു എന്നു വിചാരിക്കുക ആ പ്രാർത്ഥന നൽകപ്പെട്ടു എന്നും വിചാരിക്കുക. Mrs: Spifkins-ൽ ദൈവത്തിന്റെ തിരുനാമം പരിശുദ്ധമാകപ്പെടുകയും ദൈവത്തിന്റെ രാജ്യം വരുകയും ദൈവത്തിന്റെ തിരുവിഷ്ടം നടക്കുകയും ഇവയെല്ലാം സ്വർഗ്ഗത്തിലെപോലെ ആയിത്തീരുന്നു എന്നും വിചാരിക്കുക. ഇതിനെ കൂട്ടതലായി നമുക്കു എന്തു ചോദിക്കുവാൻ കഴിയും" അപ്പോൾ അവരുടെ പിടലിയിലെ പരുവിന്റെ കാര്യം അത്ര പ്രധാനമായിരിക്കയില്ല. അല്ലെങ്കിൽ വളരെ വിജയകരമായ ഒരു ജീവിതത്തിന്റെ പ്രാരംഭത്തിൽ ഒരു പ്രിയപ്പെട്ട ഏകപുത്രൻ നഷ്ടപ്പെട്ടുപോയതുകൊണ്ടു് വിലപിക്കുന്ന ഒരു സ്ത്രീക്കുവേണ്ടി നാം പ്രാർത്ഥിക്കുന്ന കാര്യം എടുക്കുക. ഈ പ്രാവശ്യം അവൾക്കുവേണ്ടി "ആകാശത്തിലുള്ള ഞങ്ങളുടെ പിതാവേ" ചൊല്ലുക ആ പ്രാർത്ഥന ലഭ്യമായി എങ്കിൽ, അതായതു അവളിൽ ദൈവത്തിന്റെ തിരുനാമം പരിശുദ്ധമാക്കപ്പെടുകയും തന്റെ തിരുവിഷ്ടം നടക്കുകയും തന്റെ രാജ്യം വരുകയും ചെയ്യുന്നു എങ്കിൽ അവളുടെ ദുഃഖത്തെപ്പററി പ്രത്യേകം പറയേണ്ട ആവശ്യമില്ല. നമ്മുടെ പ്രാർത്ഥനകളിൽ നാം ആർക്കുവേണ്ടി പ്രാർത്ഥിക്കുന്നുവോ അവർ ദൈവത്തിന്റെ തിരുവിഷ്ടത്തോടു് അനുരൂപപ്പെടണമെന്ന് നാം വളരെ കൂട്ടതലായി ആവശ്യപ്പെടണം. അല്ലാതെ അവരും ദൈവവും നമ്മുടെ ഇഷ്ടത്തോടനുരൂപപ്പെടേണ്ടതില്ല എന്നു എനിക്ക് നല്ല നിശ്ചയമുണ്ടു്. മററുള്ളവരുടെ പേർക്കുവേണ്ടിയുള്ള പ്രാർത്ഥനയിൽ നിന്നാണു ഈ ഉദാഹരണങ്ങളെടുത്തിട്ടുള്ളതെങ്കിലും ഇതു നമ്മുടെ സ്വന്തം കാര്യത്തിനുവേണ്ടിയുള്ള പ്രാർത്ഥനയ്ക്കും പാററിയതാണ്.

ഇതു് ഈ അദ്ധ്യായത്തിൽ ഇതിനു മുമ്പു നമ്മൾ മറുപടി പറയാതെ വിട്ടുകളഞ്ഞതായ അതേ ചോദ്യത്തിലേക്കുതന്നെ നമ്മെ തിരികെ കൊണ്ടുവരുന്നു. "തങ്ങളുടെ ജീവിതത്തിന്മേൽ ദൈവം എത്ര കണ്ടു ശക്തി പ്രയോഗിക്കാൻ അനുവദിക്കുന്നതിനുള്ള പരിപൂർണ്ണസ്വാതന്ത്ര്യം ദൈവം അവർക്ക് വാസ്തവത്തിൽ പ്രദാനം ചെയ്തിരിക്കുന്നു എങ്കിൽ ആളുകൾക്കുവേണ്ടി ഈ വിധത്തിൽ പ്രാർത്ഥിക്കുന്നതിലുള്ള പ്രയോജനമെന്തു? നമ്മൾ പലപ്പോഴും സംശയിച്ചതോ ഭയപ്പെട്ടതോ, ഒരു പക്ഷേ ആഗ്രഹിച്ചതോ പോലെ നമുക്കുവേണ്ടിയോ അന്യർക്കുവേണ്ടിയോ പ്രാർത്ഥിക്കുന്നതുകൊണ്ടു വല്ലതുമുണ്ടെങ്കിൽ വളരെ തുച്ഛമായ പ്രയോ

Reg. No. T 64 Licence No. 498 Dated 20-8-1946 Reg M 5286

# THE CHURCH WEEKLY

ജനമേ ഉള്ളൂ എന്ന തീരുമാനത്തിലേക്കു നമ്മൾ ഇവിടെ ചിന്തിച്ചതായ കാര്യങ്ങളെല്ലാം നമ്മെ നയിക്കുന്നില്ലയോ"? ഇതിൻെറ ഉത്തരത്തിനായി കുറെമുമ്പ് ഞാൻ ഉപയോഗിച്ച ഒരു വാചകം വീണ്ടും പറയേണ്ടതായിട്ടുണ്ട്. "വീണ്ടും വീണ്ടും തൻെറ അത്യുത്തമമായ തിരുവിഷ്ടം ഈ കാര്യങ്ങളിലെല്ലാം വരേണ്ടതു് നമ്മുടെ പ്രാർത്ഥനകൾ മുഖാന്തരം ഒഴുകുന്ന ആത്മീകശക്തിയും പ്രചോദനവുംകൊണ്ടാണു്." എന്തുകൊണ്ടെന്നാൽ നിങ്ങളുടെയും എൻെറയും പ്രാർത്ഥനകളിൽക്കൂടി കൃപയുടെയും സ്നേഹത്തിൻെറയും യഥാർത്ഥ സുബോധത്തിൻെറയും ഒരു തുടർച്ചയായ അരുവി നാം ആർക്കുവേണ്ടി പ്രാർത്ഥിക്കുന്നുവോ അവരുടെമേൽ ഒഴുകുന്നു. (കൃപ എന്നതു നമ്മിൽ മിക്കവരും ഉപയോഗിക്കുന്നതും എന്നാൽ വളരെ കുറച്ചുപേർ മാത്രം തെളിവായി മനസ്സിലാക്കിയിട്ടുള്ളതുമായ പ്രയാസമുള്ള വാക്കുകളിൽ ഒന്നാണു്. ചുരുക്കത്തിൽ അതിനെ "കുരിശിന്മേലുള്ള കർത്താവീശോമിശിഹായുടെ മരണത്തിൽനിന്നുത്ഭൂതമാകുന്ന ശക്തി" എന്നു വിവക്ഷിപ്പാൻ കഴിയും.) കൃപയുടെയും സ്നേഹത്തിൻെറയും യഥാർത്ഥ സുബോധത്തിൻെറയും ഈ അരുവിയെ നാം ഒഴുക്കുമ്പോൾ ദൈവം തൻെറ മക്കൾക്കു നൽവരങ്ങൾ വിതരണം ചെയ്യുന്നതിൽ നാം പങ്കെടുക്കുകയാണു്. ഒരു വലിയ റബർ കുഴൽ (hose) കൊണ്ടു തോട്ടം നനയ്ക്കുന്ന ആളെപ്പോലെയാണു് നാം. വെള്ളമോ അതിനെ ഒഴുക്കുന്ന അമർത്തൽ ശക്തിയോ (pressure) അയാൾ തന്നത്തായി കൊണ്ടുവരുന്നില്ല. അയാൾക്കു കുഴൽ പലവഴിക്കു തിരിക്കാം. വെള്ളം നിർഗ്ഗമിക്കുന്ന പൈപ്പ് തുറക്കുകയും അടയ്ക്കുകയും ചെയ്യാം. അല്ലെങ്കിൽ ചെടികൾ പട്ടുപോകത്തക്കവണ്ണം ജോലിയിൽ അജാഗ്രത കാണിച്ചു് പോയി ഒരു കാൻവാസ് കസേരയിൽ കിടന്നു് നോവൽ വായിക്കാം. ഒരുദ്യാനത്തിൽ ഒരു ചെടിക്കു വെള്ളം അത്യാവശ്യമായി കാണുകയും നീ അതു അതിനു കൊടുക്കുകയും ചെയ്യുന്നതുപോലെ ദൈവത്തിൻെറ ഉദ്യാനത്തിൽ ശക്തിയും പ്രചോദനവും അത്യാവശ്യമുള്ള ആത്മാക്കളെ നീ കാണുകയും അവർക്കു് നിൻെറ പ്രാർത്ഥനകളാൽ നീ അവ കൊടുക്കുകയും ചെയ്യും. എന്നാൽ ഇതുകൊണ്ടു നാം ആർക്കുവേണ്ടി പ്രാർത്ഥിക്കുന്നുവോ ആ ആളിൻെറ സ്വാതന്ത്ര്യബുദ്ധിയെ സംബന്ധിച്ച നമ്മുടെ പ്രയാസത്തിൻെറ മറെറ ഭാഗം മുഴുവനായി തീരുന്നില്ല.

(തുടരും)

## സഹായാഭ്യർത്ഥന

### മാർ പീലക്സിനോസ് വാർഡിനു വേണ്ടി

കഴിഞ്ഞ പതിനഞ്ചു വർഷക്കാലം മലങ്കരസഭാ മെഡിക്കൽ മിഷ്യൻ പ്രസിഡണ്ടായിരുന്ന കാലംചെയ്ത മാർ പീലക്സീനോസ് തിരുമേനിയുടെ പാവന സ്മരണയെ നിലനിർത്തുന്നതിനും പുറമെ അനേകം രോഗികളെ ശുശ്രൂഷിക്കുന്നതിനും വേണ്ടി ഇരവിപേരൂർ സെൻറു മേരീസ് മിഷ്യൻ ആശുപത്രിയോടനുബന്ധിച്ചു "മാർ പീലക്സീനോസ് വാർഡ്" പണിയുന്നതു വളരെ യുക്തവും ആവശ്യവുമാണു്. പ്രസ്തുത ആശുപത്രിയുടെ പ്രവർത്തനങ്ങളും, 17—മതു റിപ്പോർട്ടും മാർ പീലക്സീനോസ് തിരുമേനിയുടെ സംക്ഷിപ്ത ജീവചരിത്രവും, ഇതരസഭകളിലെ അഭിവന്ദ്യമേലദ്ധ്യക്ഷന്മാരുടെ സൂക്തികളും, പ്രോത്സാഹജനകങ്ങളുമായ അഭിപ്രായങ്ങളും ഉൾക്കൊള്ളുന്ന ഒരു ചെറുപുസ്തകമായിട്ടത്രെ സഹായാഭ്യർത്ഥന അച്ചടിച്ചിരിക്കുന്നതു്. അനാഥരെയും, രോഗികളെയും സംരക്ഷിക്കേണ്ടതു ക്രൈസ്തവസഭയുടെ അനിവാര്യമായ ധർമ്മമായിരിക്കുന്നതിനാൽ ഇമ്മാതിരിയുള്ള ജീവകാരുണ്യപരമായ സ്ഥാപനങ്ങളെ പ്രോത്സാഹിപ്പിക്കേണ്ടതു സഭാംഗങ്ങളുടെ കടമമാത്രമാണു്. സംഭാവനകൾ റെവ. ഫാദർ. തോമസ് മൃത്തേടം മാവേലിക്കര എന്ന മേൽവിലാസത്തിൽ അയച്ചുകൊടുക്കേണ്ടതാണു്.

## ചേപ്പാട്.

പുരാതനമായ ചേപ്പാട്ടു സുറിയാനി പള്ളിയുടെ പണി പുരോഗമിച്ചുകൊണ്ടിരിക്കുന്നു. പ്രസ്തുത പള്ളി പണിക്കു വേണ്ടി എത്യോപ്യൻ ചക്രവർത്തി 5000 രൂപ സംഭാവന ചെയ്തിരിക്കുന്നതായി വികാരി റെവ. ഫാദർ ഐ. ഡാനിയേൽ D. D. അറിയിച്ചിരിക്കുന്നു.



Printed and Published by N. M. Abraham B. A. at The Malayala Manorama Press, Kottayam